തെക്കൻപാട്ടുകൾ നമ്പർ 1.

# ചാമുണ്ഡികഥ

(വില്ലടിപ്പാട്ട്)



കാഞ്ഞിരംകുളം

കെ. കൊച്ചുകൃഷ്ണൻ നാടാർ

തെക്കൻപാട്ടുകൾ നമ്പർ 1

# ചാമുണ്ഡികഥ

## (വില്ലടിപ്പാട്ട്)

പ്രകാശകൻ;
കാഞ്ഞിരംകുളം
കെ. കൊച്ചുകൃഷ്ണൻനാടാർ



(ഒന്നാംപതിപ്പ് കാപ്പി 500)

വില രൂ. 1 ണ. 8

# പ്രസ്താവന

സകല സാഹിത്യങ്ങളുടേയും ആദിരൂപം അന്വേഷി ച്ചാൽ അവ പ്രാകൃതങ്ങളായ ഗാനസമുച്ചയങ്ങളായിരുന്നു വെന്നു വെളിപ്പെടുന്നതാണു്. അതു തന്നെയാണു മല യാളത്തിൻേറയും അവസ്ഥ. ഇത്തരം പാട്ടുകളെ ഇംഗ്ലീ ഷിൽ ഫോക്സാംഗ്സ് (Folk songs)—സാമുദായിക ഗാനങ്ങൾ—എന്നു പറഞ്ഞുവരുന്നു. ഈശ്വരാരാധന, സാമുദായികവിനോദങ്ങൾ, പലമാതിരി തൊഴിലുകൾ ഇവയ്ക്കായി ഉപയോഗിക്കപ്പെട്ടുപോരുന്നവയാണു് ഈ പാട്ടുകൾ. ഭദ്രകാളി, ശാസ്താവു്, മാടൻ, നാഗങ്ങൾ മുതലായ ദേവതകളേയും യുദ്ധവീരന്മാരോ, മാന്ത്രിക ന്മാരോ ഭക്തന്മാരോ മറേറാ ആയിരുന്നു മരിച്ചുപോയ പൂർവികന്മാരേയും പ്രാചീനകേരളീയർ ആരാധിച്ചുപോ ന്നു. ആകയാൽ മതപരമായ പഴയ പാട്ടുകളിൽ അധി കവും മേൽപറഞ്ഞ ദേവതകളെ അധികരിച്ചുള്ളവയും വീരന്മാരുടെ അപദാനങ്ങളെ വിഷയമാക്കി ഉള്ളവയും ആയിരിക്കും. ഓണക്കളി, വള്ളംകളി, മുതലായ കേര ളീയ സാമുദായികവിനോദങ്ങൾക്കും, കിള, ഞാറുനടവു, തേക്കു്, കൊയ്ത്തു് തുടങ്ങിയ കാർഷിക തൊഴിലുകൾ ക്കും ഉപയോഗിച്ചുപോന്നവയാണു സാമുദായികവും തൊ ഴിൽപരവുമായ പാട്ടുകൾ.

ഈ നാടോടിപ്പാട്ടുകളെ പൊതുവേ വടക്കൻപാട്ടെന്നും, തെക്കൻപാട്ടെന്നും രണ്ടായി വിഭജിക്കാം. ഇന്നു "വടക്കൻപാട്ടുകൾ" എന്ന പേരിൽ പ്രഖ്യാതമായിരിക്കുന്നതു്, പ്രധാനമായി തച്ചോളിപ്പാട്ടുകളും ആരോമൽ ചേകവർ, കോമപ്പൻ തുടങ്ങിയ വീരന്മാരെക്കുറിച്ചുള്ള ചില പാട്ടുകളുമാണു്. ഇവിടെ വടക്കൻപാട്ടെന്ന പദം കൊണ്ടു വിവക്ഷിക്കുന്നതു് അത്രമാത്രമല്ല, ഭദ്രകാളിപ്പാട്ട് സർപ്പപ്പാട്ടു്, ബ്രാഹ്മണിപ്പാട്ടു്, യാത്രക്കളിപ്പാട്ടു മുതലായി സാഹിത്യചരിത്രത്തിൽ സ്ഥലംപിടിച്ചുകാണുന്ന മിക്ക പാട്ടുകളും അതിൽ ഉൾപ്പെടുന്നു. ചുരുക്കി പറഞ്ഞാൽ ദക്ഷിണതിരുവിതാംകൂറിലെ പാട്ടുകളെ തെക്കൻപാട്ടുകളെന്നും കേരളത്തിന്റെ ഇതരഭാഗങ്ങളിലുള്ളവയെ വടക്കൻപാട്ടുകളെന്നും ഇവിടെ വ്യവഹരിക്കുന്നു. ചാമുണ്ഡികഥ, മതിലകത്തുകഥ, ഇരവിക്കുട്ടിപ്പിള്ളപ്പോരു്, നീലികഥ, ശാസ്താംകഥ, മാടമ്പുകഥ, വെട്ടുമാവുതൻ പോരു്, കേരളവർമ്മതമ്പുരാൻ പാട്ടു്, രാമേശ്വരംയാത്ര, അഞ്ചുതമ്പുരാൻപാട്ടു്, കുഞ്ചുനമ്പിമാർപാട്ടു്, അമ്മൻ കഥ, മാരിഅമ്മൻ കഥ, ചിന്നണഞ്ചാൾകഥ, മാരി അമ്മൻകഥ, ചിന്നണഞ്ചാൾകഥ, പുരുഷാദേവി കഥ, പൊന്നറുത്താൾ കഥ, കേശവപിള്ളദിവാൻ പോരു്, മാർത്താണ്ഡവർമ്മതമ്പുരാൻപാട്ടു മുതലായി നിരവധി പാട്ടുകൾ തെക്കൻപാട്ടുകളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഈ

പാട്ടുകളിൽ സവിശേഷമായ പരിഗണനയെ അർഹിക്കുന്ന അനേകം ശാസ്ത്രഗാനങ്ങളും ഉണ്ട്. വൈദ്യം അതിൽത്തന്നെ പ്രധാനമായി മർമ്മം, ജ്യോതിഷം, സർവപ്രധാനമായി രേഖാശാസ്ത്രം മുതലായവയെ അധികരിച്ചുള്ള നിരവധി പാട്ടുകൾ ഇവിടെ പ്രചാരത്തിൽ ഇരിക്കുന്നുണ്ട്. ഉദാഹരണത്തിന്,

"പാടിനാർ നാളികക്കമുൻപതാകെ
വൻപുടനെ ഉളക്കമുറൈ പതക്കംകേള്
നാടിയേ മറുപുറത്തിൽ കൈവിരിത്തു
നൻറാകവേ അടിക്കമൊത്രൈ കേള്
ഓടിയേ ഒരുച്ചാൺനീളത്തിൽത്താൻ
ഉച്ചത്തിയെ അടിത്തെടുത്തു ഇരുത്തിക്കൊണ്ട്
തേടിയേ കാതുരണ്ടും പൂക്കവെത്തു
തിടമാക ഊതൂ ഉയിർത്തിരുമ്പും പാരു",

എന്ന മർമ്മശാസ്ത്രത്തിലേയും

ഉത്തമനേ ഉള്ളം കൈരേഖപ്പാർ
ഉറുതിയുടൻ മണിക്കെട്ടു തനിലിരുന്തു
ചിത്തമുടൻ ഇടത്തുനടുവിരൽ സന്നിക്ക
ചിറപ്പാകപ്പോയിരുന്താൽ ശെൽവാകാപ്പ്

എന്ന രേഖാശാസ്ത്രത്തിലേയും വരികൾ മതിയാകും.

കേരളീയസാമുദായികഗാനങ്ങളെ തെക്കൻ വടക്കൻ എന്നു രണ്ടായി ഇവിടെ ചെയ്ത വിഭജനം അശ്രുതപൂർവമായിരിക്കുമെങ്കിലും അയുക്തികമല്ല. ഭാഷ, പ്രതിപാദനം, ഗാനരീതി, ഗീതോപകരണങ്ങൾ, മുതലായവയിലെ അംശങ്ങളിലും, അവ തമ്മിൽ വ്യത്യാസപ്പെട്ടിരിക്കുന്നു.

വടക്കൻപാട്ടുകളിലെ ഭാഷ ചെന്തമിൾപദങ്ങൾ കുറഞ്ഞതും, തെക്കൻപാട്ടുകളിലെ ഭാഷ തമിൾ കലൎന്നതുമാണെന്നുള്ളതു സുപ്രസിദ്ധമാണല്ലോ. ശുദ്ധ മലയാളപദങ്ങൾ തമിൾപദങ്ങൾ സംസ്കൃതപദങ്ങൾ ഇവ മൂന്നും സമ്മേളിച്ചുള്ള തെക്കൻപാട്ടുകളിലെ ഭാഷയെ ഭാഷാമിശ്രം, മിശ്രഭാഷ എന്നിങ്ങനെ സാഹിത്യ ചരിത്രകാരന്മാർ പറഞ്ഞുവരുന്നു.

ലീലാതിലകത്തിൽ വിധിച്ചിരിക്കുന്നപ്രകാരം "എതുക" "മോന" എന്നിവയും രാമചരിതം കണ്ണശ്ശകൃതികൾ തുടങ്ങിയവയിലെപ്പോലെ അന്താദിപ്രാസവും, തെക്കൻപാട്ടുകളിൽ പ്രായേണ കാണാറുണ്ട്. ഈ പുസ്തകത്തിലെ മിക്ക ഭാഗവും അതിനുദാഹരണമായിരിക്കുന്നു.

തെക്കൻപാട്ടുകൾ "കേൾവിപ്പാട്ട്" എന്നും "ബാധപ്പാട്ട്" എന്നും രണ്ടിനമാണ്. അതിൽ ആദ്യത്തെ ഇനത്തിൽപ്പെടുന്നവ വിവാഹത്തിനും മററും പാടിവരുന്നതും, അവയിലെ വിഷയം പ്രധാനമായി ചരിത്രപര

വും ആയിരിക്കും. രണ്ടാമത്തെ വർഗ്ഗത്തിൽപ്പെടുന്നവ ക്ഷേത്രങ്ങളിലും പരദേവതാലയങ്ങളിലും പാടിവരുന്നവയും, അവയിലെ വിഷയം ദേവതാപരവും ആണു്. രണ്ടു തരം പാട്ടുകൾക്കും ഗാനോപകരണങ്ങൾ ഒന്നുതന്നെ. വില്ലും കുടവും. ആകയാൽ തെക്കൻപാട്ടുകളെ വിൽപ്പാട്ടുകൾ (വില്ലടിച്ചാൻപാട്ടുകൾ) എന്നു പറഞ്ഞാലും വലിയ പിശകില്ല.

ഇത്തരം നാടോടിപ്പാട്ടുകൾ നമ്മുടെ ആദിമസമ്പത്താണെന്നു മുൻപു പറഞ്ഞുവല്ലോ. ഇവ അമൂല്യസമ്പത്തുകളാണെന്നു തെളിയിക്കുവാനും പ്രയാസമില്ല.

മലയാളികൾക്കു സ്വന്തമായ സംഗീതത്തിൻെറ മനോഹരമായ ശുദ്ധരൂപം ഈ പഴയ പാട്ടുകളിലാണു കാണുന്നതു്. കർണ്ണാടകത്തിലും ഹിന്ദിയിലും മററുമുള്ള നവീനവർണ്ണമട്ടുകളിൽ ഭ്രമിക്കുന്ന പുത്തൻപരിഷ്ക്കാരികൾക്കു് ഈ പഴയ പാട്ടുകൾ അസ്വാദ്യമല്ലാതെ വരുന്നേക്കാം. എന്നാൽ ഇന്ദിശ, പാടി, കാനക്കുറിഞ്ഞി മുതലായ കേരളീയരാഗങ്ങളും അടന്ത, വമ്മം, കാരിക, ലക്ഷ്മി, കണ്ടനാച്ചി തുടങ്ങിയ കേരളീയ താളങ്ങളും ഈ പാട്ടുകളിലാണു കാണുന്നതെന്ന സംഗതി അവർ സ്മരിക്കേണ്ടതാണു്.

പ്രാചീന കേരളചരിത്രം സംബന്ധിച്ച നിരവധി കാര്യങ്ങൾ ഈ പാട്ടുകളിൽ നിഗൂഢമായി കിടക്കുന്നുണ്ടു്.

പണ്ടത്തെ സാമൂഹ്യാചാരങ്ങൾ ഗ്രഹിക്കുവാനുള്ള ഏക മാർഗ്ഗവും ഈ പാട്ടുകളത്രേ. ഭാഷാചരിത്രത്തിലും സാഹിത്യചരിത്രത്തിലും ഈ പാട്ടുകൾക്കുള്ള സ്ഥാനം സർവ്വവിദിതവുമാണ്.

മനോഹരമായ സാഹിത്യകൃതികൾ എന്ന നിലയിലും ഈ പാട്ടുകൾക്കു മഹിതമായ സ്ഥാനമുണ്ട്. വൃത്തം, അലങ്കാരം, ധ്വനി മുതലായ സംഗതികളിൽ സാഹിത്യത്തിനു പിൽക്കാലത്തുണ്ടായ വളർച്ച അത്ഭുതകരവും അഭിലഷണീയവുമാണെന്നു സമ്മതിക്കാം. അത്തരം പ്രൗഢകൃതികളുമായി താരതമ്യം ചെയ്തുകൊണ്ടു പഴയ പാട്ടുകൾക്കു സാഹിത്യഗുണമില്ലെന്നു ചിലർ പറയാറുള്ളതു ശരിയല്ല.

"വൃത്തവ്യവസ്ഥയില്ലക്ഷരവ്യക്തിയി-
ല്ലർത്ഥോപപത്തിയില്ലെന്നാകിലും
ആരാരെ കോൾമയിർ കൊള്ളിക്കില്ലീഗീതം
ആരോമൽപൈങ്കിളിക്കൊഞ്ചൽപോലെ"

എന്നു മഹാകവി വള്ളത്തോൾ പറയുന്ന ഭാഗവും ഇവിടെ ശ്രദ്ധേയമാണ്. വികാരോദ്ദീപനമാണു യഥാർത്ഥ സാഹിത്യത്തിന്റെ സ്വഭാവമെങ്കിൽ രസാത്മകമായ വാക്യമാണു കാവ്യമെങ്കിൽ, നമ്മുടെ നാടോടിപ്പാട്ടുകളും ഉത്തമ കവിതകൾ തന്നെയാകുന്നു. കൃത്രിമമായ

അലങ്കാരങ്ങൾക്കൂടാതെ വൃത്തങ്ങളുടെ അസ്വാതന്ത്ര്യത്തിന് അധികം അടിമപ്പെടാതെ ഋജുവായി കാര്യംപറഞ്ഞുപോകുന്ന ഇത്തരം പാട്ടുകളുടെ ലാളിത്യവും ഭംഗിയും ഏതു ഹൃദയത്തെയും ചമൽക്കരിക്കുന്നതാണ്. ഇരവിക്കുട്ടിപ്പിള്ളപ്പോരിൽ യുവവീരനായ ഇരവിക്കുട്ടിയുടെ മരണമറിഞ്ഞു മാതാവു മുറയിടുന്ന ഭാഗം നോക്കുക.

"ഉൻവന്ന ചാമരങ്കളും വടിവഴകും കാണേനേ
കാണേനേ ഉന്നുടയ കട്ടഴകും ഒററലയും
പൂത്താനമാർവഴകാ! നീ പോക്കളത്തിൽ മടിന്തായോ
നേശമുള്ള പോർവഴകാ! നീയിറന്തപോതേനാൻ
വാചമില്ലാ പൂവാനേൻ മണ്ണിഴന്തമരമാനേൻ
ഞാണിഴന്തവില്ലാനേൻ വാക്കിഴന്ത വായാനേൻ
ഇടിപിഴന്തമരമാനേൻ ഇണവിഴന്തപ്രാവാനേൻ
തട്ടു പരിചയുമായ് താമരപ്പൂ പൊന്തിയുമായ്
വെട്ടി വിളയാട ഉനക്കു വീതിഇടംപോന്തില്ലയോ?"

ഈ ഭാഗത്തെ രസസ്ഫുരണവും ശബ്ദാത്മഭംഗിയും ഏതു സാഹിത്യത്തിനാണ് ഭൂഷണമല്ലാത്തതു് വീരരസപ്രകാശനത്തിൽ പഴയ പാട്ടുകൾക്കുള്ള മേന്മ ഒന്നു വേറെ തന്നെ. ഈ പാട്ടിലെ ഒൻപതാംഭാഗം ഇതിനു മതിയായ തെളിവുനൽകുന്നു.

ഇത്ര പ്രാധാന്യം അർഹിക്കുന്ന ഈ പാട്ടുകളിൽ അധികവും ഇനിയും അച്ചടിയിൽ വരാതെ പഴയ വീട്ടുകളിലുള്ള ഇരുട്ടുമുറികളിൽ ഓലകളിൽ കിടന്നു "പാററക്കു തീററിയായും" ചിതലിനുമുതലായും നശിച്ചുപോകയാണു്. പാശ്ചാത്യപണ്ഡിതനായ മി. ആർണോൾഡ് ബേക്ക് കേരളത്തിൽ വന്നു് ഇവിടത്തെ പഴയപാട്ടുകൾ ശേഖരിക്കുകയും അവ പഠിക്കാൻശ്രമിക്കുകയുംചെയ്തിട്ടുണ്ടു്. എന്നിട്ടും കേരളീയർ ഈ അനർഘരത്നങ്ങളിൽ അവജ്ഞയെയും അശ്രദ്ധയുംഭാവിക്കുന്നതുകഷ്ടമെന്നല്ലാതെ എന്തുപറയട്ടെ! രാജശ്രീ ചേലനാട്ടു് അച്യുതമേനോൻ B. A., P. H. D. (London) എനിക്കയച്ച ഒരു കത്തിൽ ഇങ്ങിനെ പറയുന്നു. "നാടോടിപ്പാട്ടുകളിൽ താങ്കൾക്കുള്ള ശ്രദ്ധയെക്കുറിച്ചു ഞാൻ അഭിനന്ദിച്ചുകൊള്ളുന്നു. ഇവയാണു കേരളീയരുടേയും അവരുടെ സംസ്കാരത്തിന്റേയും ശരിയായ അസ്ഥിവാരം എന്നറിയാത്തവർ നമ്മുടെ ഇടയിൽ—അഭ്യസ്ഥവിദ്യരും— അനേകംപേരുണ്ടു്. അവരെ കാണുമ്പോഴാണു് വഴിപിഴച്ച നമ്മുടെ വിദ്യാഭ്യാസത്തെക്കുറിച്ചു വ്യസനം തോന്നുന്നതു്."

ഇത്തരം പാട്ടുകളെ വെളിച്ചത്തു കൊണ്ടുവരുവാൻ അടുത്തകാലത്തു പലരും പ്രശംസനീയമായ പരിശ്രമം

ചെയ്തിട്ടുണ്ട്. ബ്രഹ്മശ്രീ മഹാകവി ഉള്ളൂർ, ശ്രീമാൻ സി. പി. ഗോവിന്ദപ്പിള്ള, ശ്രീമാൻ സി. അച്ചുതമേനോൻ തുടങ്ങിയവരുടെ ലേഖനങ്ങൾ പ്രത്യേകം 'പ്രസ്താവ്യമാണ്. വിദ്യാഭിവർദ്ധിനി, മംഗളോദയം മുതലായ മുദ്രണാലയങ്ങളും ഈ വിഷയത്തിൽ ചെയ്തിട്ടുള്ള പരിശ്രമം അഭിനന്ദനീയമാണ്. മദ്രാസ്, തിരുവിതാംകൂർ സർവ്വകലാശാലകൾ ഈ വിഷയത്തിൽ ചെയ്യുന്ന പ്രോത്സാഹനത്തെ സുശോഭനമായ ഒരു ഭാവിയുടെ ശുഭശകുനങ്ങളായി പരിഗണിക്കുകയും ചെയ്യാം.

ഇപ്പോൾ ഞാൻ പ്രസിദ്ധപ്പെടുത്തുന്ന പാട്ടുകളെക്കുറിച്ചു രണ്ടുവാക്കുകൂടി പറയേണ്ടതുണ്ട്. ഇവയും അടുത്തുതന്നെ പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്ന അനേകം പാട്ടുകളും, നെയ്യാറ്റിൻകര താലൂക്കിലെ കുരുംകുളം പകുതിയിൽ മുളനിന്ന കാഞ്ഞിരംകുളം കിഴക്കുംമുറി പുത്തൻവീട്ടിലേക്കധിപതിയും വിൽപ്പാട്ടിനൊരു* പുലവരും ആയിരുന്ന 1109 മേടമാസം ഒൻപതാംതീയതി അറുപത്തിരണ്ടാമത്തെ വയസ്സിൽ ഇഹലോകവാസംവെടിഞ്ഞ എന്റെ വന്ദ്യപിതാവു ശ്രീമാൻ കൊച്ചൻനാടാർ അവർ

---

* വിൽപ്പാട്ടുകാർക്കു പൊതുവെ "പുലവർ" എന്നൊരു സ്ഥാനപ്പേർ പറഞ്ഞുവരാറുണ്ട്. ഇവരിൽ പലരും നല്ല പണ്ഡിതന്മാരും കവികളും ആയിരുന്നു.

കളുടെ ഗ്രന്ഥപ്പുരയിൽ ഉണ്ടായിരുന്നവയാണ്. അതിൽ നിന്നും ചാമുണ്ഡികഥ മതിലകത്തുകഥ എന്ന രണ്ടെണ്ണമാണ് ഇപ്പോൾപ്രസിദ്ധീകരിക്കുന്നത്. ഇരവിക്കുട്ടിപ്പിള്ളപ്പോരു മൂന്നാമതായി പ്രസിദ്ധീകരിക്കുന്നതിനു തയാറായിക്കഴിഞ്ഞിട്ടുണ്ട്. സഹൃദയലോകത്തിൽനിന്നും സസ്നേഹമായ പ്രോത്സാഹനം ലഭിക്കുന്നപക്ഷം മററു പാട്ടുകളും അചിരേണ പ്രസിദ്ധംചെയ്യുന്നതാണ്. അനവധാനതയും അസൗകര്യവുംനിമിത്തം ചില സ്ഖലിതങ്ങൾ ഇതിൻെറ അച്ചടിയിൽ സംഭവിച്ചുപോയിട്ടുണ്ട്. ഒരു രണ്ടാം പതിപ്പു പ്രസിദ്ധപ്പെടുത്തുവാൻ ഭാഗ്യമുണ്ടാകുന്നപക്ഷം മററുള്ളവരുടെ അഭിപ്രായങ്ങളെ ആസ്പദമാക്കി ആകുറവു പരിഹരിക്കാമെന്നു സമാധാനിക്കുന്നു.

ഈ കഥകൾ ചില വിശേഷങ്ങളുണ്ട്. മറെറല്ലാ വിൽപ്പാട്ടുകളും പുലവന്മാർ മനഃപാഠമായി പഠിച്ചു പാടുകപതിവുണ്ട്. എന്നാൽ ഈ പാട്ടുമാത്രം "ഏടുവച്ചു" (ഓലനോക്കി) പാടുക എന്നതാണ് പരമ്പരയായ ആചാരം. ചാമുണ്ഡി തെക്കൻെദിക്കിലെ ഒരു പ്രധാന ദേവതയാണ്. മൈസൂർരാജ്യത്തിലെ കുലദേവതയും ഈ ചാമുണ്ഡിയത്രേ. ഇതിൻെറ ആദിയിൽ കാണുന്ന സ്തുതി തെക്കൻതിരുവിതാംകൂറിലുള്ള പ്രസിദ്ധമായ 12 ശിവാലയങ്ങളെക്കുറിച്ചാണ്, ശിവരാത്രിദിവസം ഒരു രാത്രി

കൊണ്ടു് ഈ 12 ശിവാലയങ്ങളിലും ഓടി ദർശനം നടത്തുക എന്നതു വലിയൊരു പുണ്യകർമ്മമായി കരുതി ഇന്നും ഭക്തന്മാർ അനുഷ്ഠിച്ചുവരുന്നുണ്ടു്.

മതിലകത്തുകഥ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തെക്കുറിച്ചുള്ളതാകുന്നു. പ്രസ്തുത ക്ഷേത്രത്തിൻെറ ഉത്ഭവത്തെക്കുറിച്ചു് ഇന്നു പ്രസിദ്ധമായിരിക്കുന്ന ഐതിഹ്യങ്ങളിലും സ്ഥലപുരാണങ്ങളിലുംനിന്നു പലേ അംശങ്ങളിലും ഈ പാട്ടിലെ കഥയിൽ വ്യത്യാസം കാണുന്നു. കിഴക്കൻ ദിക്കുകളിൽ "ഭൂതപ്പിറവി" എന്നൊരു പേരുകൂടി ഈ പാട്ടിനുണ്ടു്.

ഈ ഗ്രന്ഥങ്ങളിൽ ഓരോന്നിൻെറയും അനേകം പ്രതികരം ശേഖരിച്ചു് ഒത്തുനോക്കി പകർത്തിഎടുക്കുവാൻ പല കൊല്ലങ്ങളായി ഞാൻ ശ്രമിച്ചുവരുകയാണു്. നെടിയകാല ശ്രീമാൻ പൊടിയൻനാടാർ മുതലായ പുലവന്മാരും ശ്രീമാൻ പി. അനന്തൻപിള്ള എം.എ. ശ്രീമാൻ സി. ഐ. ഗോപാലപിള്ള എം. എ. മുതലായ സാഹിത്യനായകന്മാരും ഈ വിഷയത്തിൽ എന്നെ പലപ്രകാരത്തിൽ സഹായിച്ചിട്ടുണ്ടു്. പല അദ്ധ്യാപക സംഘങ്ങളിലും ഈ പാട്ടുകളെ അധികരിച്ചു ഞാൻ ചെയ്ത പ്രസംഗങ്ങൾ കേട്ടു് അദ്ധ്യാപകസുഹൃത്തുക്കൾ പള്ളിക്കൂ

ടത്തിൽ "വെൽഫയറിനു" പഴയപാട്ടുകൾ പഠിപ്പിക്കണമെന്നുണ്ടായിട്ടുള്ള ഉത്തരവിൻ്റെ ഫലമാണ്. പാട്ടുകൾ അത്യാവശ്യമാകയാൽ കഴിയുന്നതും വേഗം അച്ചടിപ്പിക്കണമെന്നു് ഉപദേശിച്ചതും, ഇക്കാര്യത്തിൽ എന്നെ ത്വരിപ്പിച്ച ഒരു വസ്തുതയാണു്.

ഈ ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിൽ ഞാൻ ഭക്തിപൂർവം സ്മരിക്കുന്ന ചില കാര്യങ്ങളുണ്ടു്. വിദ്യാഭ്യാസഡയറക്ടർ എന്ന നിലയിൽ ഭാഷാപോഷണത്തിനായി നിരന്തരയത്നം ചെയ്യുന്ന സഹൃദയരത്നം രാജശ്രീ എ. ഗോപാലമേനോൻ അവർകൾ എം. എ. ഇത്തരം പാട്ടുകളുടെ ശേഖരണത്തിനായി ഉത്തരവുമൂലം എന്നെ ഉത്തേജിപ്പിച്ചതും, അദ്ദേഹത്തിൻ്റെ പേഴ്സണൽ അസിസ്റ്റൻ്റ രാജശ്രീ വേലുപ്പിള്ള അവർകൾ ബി. എ. ഈ പാട്ടുകൾ വായിച്ചുകേട്ടു് ഒരുത്തമ ദേശാഭിമാനിയുടേയും ഭാഷാഭിമാനിയുടേയും നിലയിൽ എന്നെ ഉപദേശിച്ചതും ഞാൻ സർവദാ സ്മരിക്കുന്നുണ്ടു്.

മാത്രവുമല്ല തിരുവിതാംകൂർ ഗവൺമെൻ്റ് അച്ചടിക്കാവശ്യമുള്ള കടലാസ്സും, തിരുവിതാംകൂർ സർവകലാ

ശാല സഹായധനവും നൽകി എന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്തതിൽ എനിക്കുള്ള കൃതജ്ഞത പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഒരുത്തമ സാഹിത്യാഭിമാനി വിവിധ ഭാഷാപാരാവാര പാരംഗതൻ, പരജനോപകാരതല്പരൻ എന്നീ വിവിധ നിലകളിൽ പരിലസിക്കുന്ന രാജശ്രീ ശൂരനാട്ടു പി. എൻ. കുഞ്ഞൻപിള്ള അവർകൾ തന്റെ കൃത്യാന്തരബാഹുല്യങ്ങൾക്കിടയിൽ എന്റെ പ്രവൎത്തനത്തിൽ ആദ്യംമുതൽ താല്പര്യം പ്രദർശിപ്പിച്ചു് ഉപദേശംകൊണ്ടും മററും സഹായിക്കുകയും ഇപ്പോൾ അമൂല്യമായ ഒരവതാരിക കൊണ്ടു് ഈ കൃതിയെ അലങ്കരിക്കുകയും ചെയ്തതിൽ അദ്ദേഹത്തോടുള്ള അകൈതവമായ അഭിനന്ദനം പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഇതിന്റെ പ്രസിദ്ധീകരണത്തിൽ സമുചിതമായ സഹായങ്ങൾ ചെയ്തുതന്നിട്ടുള്ള ശ്രീവിലാസ് പ്രസ്സ് മാനേജർ ജി. കേശവപിള്ള അവർകളോടും മററു പല വിധത്തിൽ ഗ്രന്ഥങ്ങൾ നൽകിയും മററും സഹായിച്ചിട്ടുള്ള സാഹിത്യാഭിമാനികളോടും ഉള്ള എന്റെ അകൈ

തവമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊണ്ടും സഹൃദയലോകത്തിന്റെ സസ്നേഹസ്വീകരണത്തെ പ്രതീക്ഷിച്ചുകൊണ്ടും ഈ തെക്കൻപാട്ടുകളെ കൈരളിയുടെ കാൽക്കൽ കാഴ്ചവച്ചുകൊള്ളുന്നു.

കാഞ്ഞിരംകുളം<br>
1—10—119

എന്ന്<br>
പ്രകാശകൻ.

# അവതാരിക

തെക്കൻതിരുവിതാംകൂറിൽ പ്രചാരത്തിൽ ഇരിക്കുന്ന ജനകീയഗാനങ്ങളെ ശേഖരിച്ചു പ്രസിദ്ധപ്പെടുത്തി സാഹിത്യത്തിൽ അവയ്ക്കു സമർഹമായ സ്ഥാനം സമ്പാദിക്കുന്നതിനു ശ്രീമാൻ കൊച്ചുകൃഷ്ണൻനാടാർ ചെയ്യുന്ന സ്തുത്യർഹമായ ഭാഷാസേവനത്തിന്റെ പ്രഥമഫലമാണു ചാമുണ്ഡികഥ എന്ന ഈ കൃതി. കേരളീയഗാനങ്ങളെ സാഹിത്യാനുബന്ധികൾ എന്നും, സാഹിത്യേതരങ്ങൾ എന്നും വിഭാഗിച്ചു വ്യവഹരിച്ചുപോരുന്നുണ്ടല്ലോ. അതായതു്, കിളിപ്പാട്ടു്, തുള്ളൽപ്പാട്ടു്, വള്ളപ്പാട്ടു് തുടങ്ങിയുള്ള അനേകം ഗാനങ്ങൾ സാഹിത്യസമ്പത്തുകളായി ശോഭിക്കുന്നു. ഇവയുടെ പ്രാചീനമാതൃകയായി നിർദ്ദേശിക്കാവുന്നകൃതി രാമചരിതം ആയിരിക്കാം. എന്തുകൊണ്ടെന്നാൽ മലയാളത്തിലെ സാഹിത്യഗാനമാതൃകകളിൽ അതാണല്ലോ കാലംകൊണ്ടു പ്രാഥമ്യം വഹിക്കുന്നതായി ഇന്നറിയുന്ന ഗ്രന്ഥം. സാഹിത്യേതരവിഭാഗത്തിൽപെട്ടവയാണു ജനകീയഗാനങ്ങൾ എന്നു മേൽ സൂചിപ്പിച്ച പാട്ടുകൾ ഇവയ്ക്കു സാഹിത്യബന്ധമോ സാഹിത്യഗുണ

മോ ഇല്ലെന്നുള്ളതുകൊണ്ടല്ല സാഹിത്യേതരങ്ങൾ എന്നു കല്പിച്ചതു്. പരമാർത്ഥം ആലോചിച്ചാൽ നിഷ്കൃഷ്ടമായ അർത്ഥത്തിൽപ്പോലും കാവ്യരസം മികച്ചുനില്ക്കുന്ന ജനകീയഗാനങ്ങൾ ചുരുക്കമല്ല. എന്നാലും ഒരു കവിയുടെ പ്രത്യേക കൃതിയായി അറിയപ്പെടാതെയും, നാട്ടാരുടെ പൊതുസ്വത്തായി പ്രചരിച്ചും, വിദ്വാന്മാരെക്കാൾ പാമരന്മാരുടെ ആരാധനയെ അർഹിച്ചും, സാമാന്യജനങ്ങളുടെ സംഗീതസാഹിത്യരസതൃഷ്ണയെ ശമിപ്പിച്ചും, നിയമശൃംഖലയിൽനിന്നും കഴിവുള്ളിടത്തോളം ഒഴിഞ്ഞും നില കൊള്ളുന്നതുകൊണ്ടാണു് ഇവയെ ക്ലിപ്താർത്ഥത്തിലുള്ള സാഹിത്യമണ്ഡലത്തിൽനിന്നും ഒഴിച്ചു നിറുത്തിയിട്ടുള്ളതു്. ഈ ദൃഷ്ടിയെ അവലംബിച്ചായിരിക്കണം പൂർവ്വ ചരിത്രകാരന്മാർ ഭാഷാസാഹിത്യവിഷയകമായ പഠനത്തിൽ ഇവയ്ക്കു പ്രാമാണ്യം കല്പിക്കാതിരുന്നതു് എന്നും കരുതണം. ഇങ്ങനെ പറയുന്നതുകൊണ്ടു് ഈ ഗാനങ്ങളെ പൂർവ്വപണ്ഡിതന്മാർ തിരസ്കരിച്ചിരുന്നുവെന്നു പറയുന്നതായി കല്പിക്കേണ്ട. വേണ്ടത്ര അവയെ പ്രമാണീകരിച്ചില്ല എന്നു മാത്രമേ സൂചിപ്പിക്കുന്നുള്ളു. എന്നാൽ ഭാഷാസംബന്ധമായും സാഹിത്യസംബന്ധമായും അതുപോലെ തന്നെ ചരിത്രവിഷയകമായും കേരളീയജീവിതസമ്പ്രദായജ്ഞാനസംബന്ധമായും ഈ ഗാനങ്ങൾ സാഹിത്യഗാനങ്ങളോടൊപ്പമോ, ഏതാനമംശത്തിൽ അവയിൽ കൂടുത

ലായിത്തന്നെയോ, ശ്രദ്ധാപൂർവ്വമായ പഠനത്തെ അർഹിക്കുന്നുണ്ട്.

ഈ ദൃഷ്ടി അവലംബിച്ചാണു കേരളീയഗാനങ്ങളെ ഈയിടെ പഠിച്ചുവരുന്നത്. കേരളദേശത്തിന്റെ ഉത്തരഭാഗങ്ങളിലുള്ള ജനകീയഗാനങ്ങൾക്കു മുൻപുതന്നെ സിദ്ധിച്ചിരുന്ന സാമാന്യ പ്രചാരം ഇത്തരം ഉള്ള ഇതര ഗാനസമ്പത്തുകളുടെ സംഭരണത്തിൽ പണ്ഡിതന്മാരുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കയും ചെയ്തു. ഇങ്ങനെ നഷ്ടപ്രായങ്ങളായ പല പഴയ പാട്ടുകളും ഈയിടെ പുനരവതാരം ചെയ്യുന്നുണ്ട്. അവയുടെ സ്വാഭാവസിദ്ധമായ മാധുര്യം, സാമാന്യമായി പറയുമ്പോൾ, ഇന്നു പരക്കെ സമ്മതിക്കുന്നുമുണ്ട്. ഇത്രയും ഈ വിഷയത്തിൽ പുരോഗതി സാദ്ധ്യമായിട്ടുണ്ടെങ്കിലും തെക്കൻ തിരുവിതാംകൂറിൽ ഉള്ള അനവധി ഗാനങ്ങൾ ഇതുവരെയും അപ്രകാശിതങ്ങളായിരിക്കുന്നതേയുള്ളു. അവയുടെ വ്യാപ്തിയും വൈവിധ്യവും ഓർത്തുകണ്ടാൽ ഈ സ്ഥിതി ഖേദകരമാണു്. കേരളത്തിന്റെ ഇതരദേശങ്ങളിലുള്ള ഗാനമാതൃകകളിൽനിന്നു പ്രത്യേകമായ പല ഭാവങ്ങളുമുള്ള തെക്കൻപാട്ടുകൾ വടക്കൻപാട്ടുകളെപ്പോലെ തന്നെ ചരിത്രകാരന്റെയും ഭാഷാഗവേഷകന്റെയും ബഹുമാനപൂർവ്വമായ സമ്മതിയെ അർഹിക്കുന്നതാണു്. ഈ ചിന്തകൾ ശ്രീമാൻ നാടാർ അവർക

ളുടെ പരിശ്രമത്തിന്റെ പ്രയോജനത്തിന്റെയും, ആ പരിശ്രമം അർഹിക്കുന്ന പ്രോത്സാഹനത്തിന്റെയും അളവ് എത്രയെന്നു സ്പഷ്ടമാകുമല്ലോ. ഭാഷാവിഷയകമായി ഈ ഉദ്യമം സർവഥാ സ്തുത്യർഹമാണ് എന്നു നിശ്ചയമായി പറയാം. ഈ പ്രസ്ഥാനത്തിൽ വേണ്ട വിജയം കിട്ടുമെന്ന് എനിക്കു വിശ്വാസവും ഉണ്ടു്.

ഇനി തെക്കൻപാട്ടുകളെപ്പററി ഒന്നുരണ്ടു കാര്യങ്ങരം വിശേഷിച്ചു പറയാനുണ്ടു്. വടക്കൻപാട്ടുകളെപ്പോലെ ഇതുവരെ ഇവയ്ക്കു പ്രചാരം കിട്ടാതെയിരുന്നതു് എന്തുകൊണ്ടാണ് എന്നാലോചിക്കേണ്ടതാണ്. അതിനു വിശേഷിച്ചു ചില കാര്യങ്ങരം ഇല്ലാതെയില്ല. വടക്കൻ പാട്ടുകരം മലയാളത്തിന്റെയും മലയാളികളുടെയും തനി സ്വത്താണ്. അവ അസങ്കലിതമായ മലയാളത്തിന്റെ സംഗീതപൂർണ്ണമായ സാഹിത്യനിധികളാണ് എന്നു പറയാമെന്നു തോന്നുന്നു. ഉത്തരകേരളത്തിൽ പിറന്നു വളന്ന ഈ ഗാനങ്ങരം അവിടുത്തെ ജീവിതരീതിയുടെയും ഭാഷാരീതിയുടെയും ആചാരസമ്പ്രദായങ്ങളുടെയും വിശ്വാസപ്രമാണങ്ങളുടെയും മാനാവമാനബോധങ്ങളുടെയും തോറ്റുകളെന്ന നിലയ്ക്കു കേരളത്തിന്റെ ഇതരഭാഗങ്ങളിൽ ഉള്ള ആളുകരംക്കു കേരളീയത ഗ്രഹിക്കുന്നതിനും അനുകരിക്കുന്നതിനും അതിന്റെ ശുദ്ധ രീതിയിൽ പ്രമോദിക്കുന്നതിനും കാരണങ്ങളായും പ്രചാരത്തെ അർഹിച്ചു

ശൃംഗാരമെന്നും വീരമെന്നും ഉള്ള അത്യന്തം ഹൃദയാവർ
ജ്ജകങ്ങളായ രണ്ടു രസപദ്ധതികളാണു് ആ പാട്ടുകളിൽ
മുന്തി നില്ക്കുന്നതു്. തച്ചോളിയിൽതേനന്റെയും ആരോ
മൽ ചേവകരുടെയും വീരാപദാനങ്ങളും മററുചില പാട്ടു
കളിൽ സവിശേഷശോഭയോടെ പ്രകാശിക്കുന്ന ശൃംഗാ
രമഹിമയും ഏതു കേരളീയന്റെ ഹൃദയത്തെയും ആകർ
ഷിക്കുന്നതിനും ചമൽക്കരിക്കുന്നതിനും ശക്തങ്ങളുമാണു്.
ഈ നിലയ്ക്കു് അവയ്ക്കു കിട്ടിയ ജനസമ്മതി സർവഥാ
ന്യായമാണു്. തെക്കൻപാട്ടുകൾ ഒരു അംശത്തിൽ നിശ്ച
യമായും വടക്കൻപാട്ടുകളിൽനിന്നും വ്യത്യസ്തമാണു്.
ശുദ്ധകേരളഭാഷയല്ല ഇവയിൽ പ്രകാശിക്കുന്നതു്.
രാമചരിതം പ്രാചീനമാതൃകാത്വം വഹിക്കുന്ന ആദ്യമല
യാളം നമുക്കു സമ്മതമായിരിക്കുന്നിടത്തോളം കാലം തെ
ക്കൻപാട്ടുകളിലെ തമിഴ്രൂപങ്ങളും തമിഴ്സദൃശങ്ങ
ളായ പ്രയോഗങ്ങളും എങ്ങനെ അപലപനീയങ്ങളാകും?
അവ അപലപനീയങ്ങളെന്നല്ല ഇവിടെ വിവക്ഷിക്കു
ന്നതു്. തമിഴ്നാടിനോടു ബഹുവിധമായ ബന്ധമുള്ള
ദക്ഷിണതിരുവിതാംകൂറിലെ വ്യവഹാരഭാഷ ഇന്നും
തമിഴ്പ്രചുരമായും തമിഴ്രൂപാനുകരണംകൊണ്ടുള്ള
ദേശ്യപ്രയോഗബഹുലമായും ഇരിക്കുന്നുവല്ലോ. ഈ
സ്ഥിതി ഈ പാട്ടുകൾക്കു വടക്കോട്ടു പ്രചാരം കിട്ടുന്ന
തിനു് അല്പം ബാധകമായിരുന്നു എന്നു പറയണം.

വടക്കൻപാട്ടുകൾ സാമാന്യമായി മലയാളികൾക്കു മനസ്സിലാക്കാൻ പ്രയാസമില്ല. തെക്കൻപാട്ടുകളിൽ ഒന്നും തന്നെ ആ ഭാഷയിൽ സാധാരണമായ പരിചയമെങ്കിലും ഇല്ലാത്തവർക്കു പൂർണ്ണമായി ആസ്വദിക്കാൻ സാധ്യമല്ല. ഇതാണ് ഈ പാട്ടുകൾക്ക് അന്യഥാ സിദ്ധമാകേണ്ടിയിരുന്ന പ്രസിദ്ധിക്കു വിഘാതമായി നിന്ന ഒരു പ്രധാന സംഗതി. ഈ പാട്ടുകൾ പ്രത്യേകം ഉപകരണങ്ങളുടെ സാഹചര്യംകൊണ്ട് പ്രത്യേക അവസരങ്ങളിൽ പ്രയോഗിക്കുന്നതിനു ദക്ഷിണതിരുവിതാംകൂറിൽ ചിലർ അഭ്യസിച്ചു വന്നു. ആ ഉപകരണവിധാനങ്ങളും അതിൽ ഉള്ള പ്രയോഗപരിചയവും വടക്കോട്ട് ഇല്ലാതെയും ഇരിക്കുന്നു. വില്ലടിച്ചാൻപാട്ടുകളുടെ സ്ഥിതിയാണ് ഇവിടെ പ്രത്യേകം പരാമർശിക്കുന്നതു്. ഇതിൽ സാമർത്ഥ്യമുള്ള പുലവന്മാർ ഈ തരത്തിലുള്ള സംഗീതപ്രയോഗം ചെയ്യുമ്പോൾ അതിൽനിന്ന് ഉണ്ടാകുന്ന രസികത അത്യന്തം ആകർഷണീയമാണ്. എന്നാൽ വില്ലടിപ്രയോഗത്തിനു ബഹുപരിചയവും സമ്പ്രദായപരിശീലനവും ആവശ്യമാണ്. ഇത്രയും പ്രധാനം അല്ലെങ്കിലും വേറൊരു കാര്യംകൂടി പറയാനുണ്ട്. തെക്കൻപാട്ടുകളുടെ വിഷയവും അതിന്റെ പ്രതിപാദനവും കേരളത്തിന്റെ ഇതരദേശങ്ങളിൽ വേണ്ടപോലെ അറിയപ്പെട്ടവയല്ല. അവ ജനകീയസംസർഗ്ഗംകൊണ്ടു് ഉത്തരദേശങ്ങളിലേയ്ക്കു പ്രചരി

ക്കത്തക്കവണ്ണമുള്ള സ്ഥിതി മുൻകാലങ്ങളിൽ ഉണ്ടായിരുന്നുമില്ല. ഇങ്ങനെ പലപ്രകാരത്തിൽ ഇവയുടെ പ്രചാരഹീനതയ്ക്കു കാരണങ്ങൾ കല്പിക്കാവുന്നതാണ്; എന്നിരുന്നാലും, ഇന്നത്തെ ദൃഷ്ടിയിൽ ഈ കാരണങ്ങൾ ഒന്നും അവയുടെ അപ്രകാശിതസ്ഥിതിക്കു ന്യായഹേതുക്കളായി ഗണിക്കാവുന്നതല്ല. കേരളചരിത്രത്തിലും കേരളഭാഷയിലും വ്യാപ്തമായ ജ്ഞാനം ആവശ്യമെന്നു കല്പിച്ച് അതിനു വേണ്ട പരിശ്രമങ്ങൾ ചെയ്യുന്ന ഇക്കാലത്തു തെക്കൻപാട്ടുകളുടെ ഉദ്ധാരണത്തിനും പ്രചരണത്തിനും ഗൗരവമായ ശ്രദ്ധയും ശ്രമവും നിശ്ചയമായി ആവശ്യമാണ്.

മററു പലരെയുംപോലെ ഞാനും വടക്കൻപാട്ടുകൾ പഠിച്ചുകൊണ്ടാണു കേരളീയഗാനസാഹിത്യത്തിൽ ശ്രദ്ധ പതിക്കാൻ തുടങ്ങിയതു്. അവയുടെ ആകർഷണീയത എന്നെ സംബന്ധിച്ചിടത്തോളം വളരെ സാരവത്തായിരുന്നു. മലയാളസാഹിത്യം അഭ്യസിക്കുന്നവർ സംസ്കൃതമാതൃകയിൽ വാർത്തെടുത്തിട്ടുള്ള ഗംഭീര സാഹിത്യകൃതികളിൽ ശ്രദ്ധപതിപ്പിച്ചു വിരമിച്ചാൽ പോരാ എന്നും കേരളീയതയുടെ പ്രസ്ഫുരണംകൊണ്ടു വിശിഷ്ടമായ നാടോടിപ്പാട്ടുകളെ തിരഞ്ഞുപിടിച്ച് അവയുടെ വിലകൂടെ അറിഞ്ഞു വെയ്ക്കേണ്ടതാണെന്നും എനിക്കു വിശ്വാസമായി. ഗംഭീരമായ സാഹിത്യപ്രസ്ഥാനങ്ങളോട് ഒരു

വെല്ലുവിളിയല്ല ഞാനിവിടെ ചെയ്യുന്നതു്. നിശ്ചയമായും മററാരെപ്പോലെയും അവയോടു് എനിക്കുള്ള ആദരവു് ഗാഢമാണുതാനും. എന്നാൽ കേരളീയഗാനങ്ങൾ സാഹിത്യകൃതികളായി മാത്രമല്ല, ഭാഷയുടെ ചില പ്രത്യേക സ്വത്തുകൾ എന്ന നിലയ്ക്കാണു ബഹുമാനത്തെ അർഹിക്കുന്നതു്. ഓരോ വടക്കൻപാട്ടും മനസ്സിരുത്തി പഠിച്ചതോടുകൂടി അവയിൽ എനിക്കുള്ള താല്പര്യം കൂടിവരികയും, അതിൻെറ ഫലമായി ഇതരഭാഗങ്ങളിൽ ഉള്ള ജനകീയഗാനങ്ങൾ അഭ്യസിക്കുന്നതിനു് ആഗ്രഹം ഉണ്ടാകുകയും ചെയ്തു. ആ വിധത്തിലാണു തെക്കൻപാട്ടുകൾ സംഭരിക്കുന്നതിനു ശ്രമിച്ചുതുടങ്ങിയതു്. അതിൽ എൻെറ യത്നം പ്രധാനമായി പതിഞ്ഞതു സാഹിത്യത്തിലെന്നവണ്ണം തിരുവിതാംകൂർ ചരിത്രത്തിലും പ്രാധാന്യം അർഹിക്കുന്ന ഇരവിക്കുട്ടിപ്പിള്ളപ്പാട്ടു സമ്പാദിക്കുന്നതിനായിരുന്നു. ആ ശ്രമത്തിൽ പല താളിയോല മാതൃകകളും സമ്പാദിക്കുന്നതിനും അവ പരിശോധിക്കുന്നതിനും അങ്ങനെ തെക്കൻപാട്ടുകളെപ്പററി പ്രത്യേകമായി പഠിക്കുന്നതിനും ഇടവന്നു. ഗാനസംഭരണത്തിൽ നിരന്തരോത്സാഹം ചെയ്യുന്ന ശ്രീമാൻ കൊച്ചുകൃഷ്ണൻനാടാരുമായി ആയിടയ്ക്കാണു പരിചയിക്കാൻ ഇടവന്നതു്. ഈ വിഷയത്തിൽ അതുവരെ വ്യതിരിക്തമായിരുന്ന ഞങ്ങളുടെ പരിശ്രമങ്ങൾ പിന്നീടു് ഏതാണ്ടു് ഒന്നുചേന്നു് ഒരു ഗംഗാ,

യമുനാ സമ്മേളനം പ്രാപിച്ചിട്ടാണു് ഇപ്പോൾ പ്രസരിക്കുന്നതു് എന്നു പറയാം. ശ്രീമാൻ നാടാർ അവർകളിൽനിന്നു തെക്കൻപാട്ടുകളെപ്പററി സ്ഥലവാസിയായ ഒരാൾക്കു മാത്രം അറിയാവുന്ന കാര്യങ്ങൾ ഗ്രഹിക്കുന്നതിനു് എനിക്കു സാധിച്ചു എന്നതിനു പുറമേ, ഇരവിക്കുട്ടിപ്പിള്ളപ്പാട്ടു സമ്പൂർണ്ണമാക്കുന്നതിനും സൗകര്യമായി. ഇത്രയും പറഞ്ഞതു് ഈ വിഷയത്തിൽ ശ്രീമാൻ നാടാർ എത്ര ബുദ്ധിമുട്ടിയിട്ടുണ്ടെന്നും അതിൽ എത്രമാത്രം പ്രോത്സാഹനം അർഹിക്കുന്നുണ്ടെന്നും നേരിട്ടുള്ള അറിവുകൊണ്ടു് എനിക്കു പറയാൻ സാധിക്കും എന്നു കാണിക്കാൻ ആണു്.

തെക്കൻതിരുവിതാംകൂറിൽ പ്രചാരത്തിൽ ഉള്ള പ്രധാനപ്പെട്ട എല്ലാ പാട്ടുകളും യഥാവസരം പ്രകാശിപ്പിക്കാനാണു ശ്രീമാൻ നാടാരുടെ ഉദ്യമം. ചാമുണ്ഡികഥ എന്ന പ്രസ്തുത കൃതി ആ ഗ്രന്ഥമാലയിൽ ആദ്യത്തേതാണു്. കേരളത്തിൽ സർവപ്രചാരമുള്ള ചാമുണ്ഡികഥ ദേശസംബന്ധമായ വ്യത്യാസങ്ങളോടുകൂടി ഈ കൃതിയിൽ കാണുന്നു. ഇതിലെ ഇതിവൃത്തം പ്രത്യേകമായി കൊടുത്തിട്ടുള്ളതുകൊണ്ടു് ഇവിടെ വിവരിക്കുന്നില്ല. ഈ പാട്ടിനു ഭദ്രകാളിപ്പാട്ടുമായിട്ടുള്ള താരതമ്യപഠനം ഭാഷാപണ്ഡിതന്മാർ ചെയ്യുന്നതു പ്രയോജനമായിരിക്കും. പാണ്ടിനാടിനെക്കൂടി സംബന്ധിക്കുന്ന പരാ

മർശങ്ങൾ ഇതിൽ കാണുന്നതു പ്രത്യേകം ശ്രദ്ധിക്കേണ്ട
താണ്. എന്റെ അന്വേഷണത്തിൽ വില്ലടിച്ചാൻപാ
ട്ടുകൾ പാണ്ടിയിൽ ഉണ്ടായതെന്നാണ് അറിയുന്നതു്.
തിരുനെൽവേലിയിൽ മറവരുടെയും മററും ഇടയിൽ
യക്ഷി കഥകളായും മററും വില്ലടിച്ചാൻപാട്ടു പ്രചാര
ത്തിൽ ഇരിക്കുന്നുണ്ടെന്നു് ആ ദേശങ്ങളിൽനിന്നു മനസ്സി
ലാക്കാൻ സാധിച്ചിട്ടുണ്ടു്. ഇതിൽ കാണുന്ന പാണ്ഡ്യ
ദേശപരാമർശങ്ങളും ഈ കഥ ആ ദേശത്തുതന്നെ ഉണ്ടായ
തായിരിക്കാമെന്നു സൂചിപ്പിക്കുന്നതായി കരുതരുതോ
എന്നും സംശയിക്കണം. എന്നാൽ ഈ പാട്ടിന്റെ
കർത്താവായ പുലവൻ നെയ്യാററിൻകര താലൂക്കിൽ പരി
ശുവയ്ക്കൽ എന്ന സ്ഥലത്തിനു് അടുത്തു ജീവിച്ചിരുന്ന
ആളായിരുന്നതായി ഊഹിക്കാൻ പാട്ടിൽതന്നെ സൂചന
യുണ്ടു്.

നാടോടിപ്പാട്ടു് എന്നു് ആദ്യമേതന്നെ കല്പിച്ച
ഈ കഥയ്ക്കു് ഇങ്ങനെ ഒരു പ്രത്യേകം കർത്തൃത്വം കല്പി
ച്ചതിനെപ്പററി ഒരു വാക്കുകൂടി ഇവിടെ പറയാനുണ്ടു്.
ഈ പാട്ടുകൾ എല്ലാംതന്നെ ഓരോ പുലവന്മാർ ഉണ്ടാ
ക്കിയവയാണെന്നു സംശയിക്കാനില്ല. എന്നാൽ ആദി
മാതൃകയായി അവർ ഉണ്ടാക്കിയിട്ടുള്ള ഗാനതന്തുവിനെ
ഓരോ പാട്ടുകാരും ഓരോ വിധത്തിൽ പരിഷ്ക്കരിച്ചും

വിപുലപ്പെടുത്തിയും പാടാറുള്ളതുകൊണ്ടു ഗാനത്തിന്റെ ആദിസ്വരൂപവും ഇന്ന് ഉപലബ്ധമാകുന്ന സ്വരൂപങ്ങളും തമ്മിൽ ഗണ്യമായ വ്യത്യാസം ഉണ്ടു്. ഓരോ പാട്ടിനു തന്നെ ഇന്ന് അനേകം പാഠങ്ങൾ ഉണ്ടായിരിക്കുന്നതിനു ഹേതു ഇതു തന്നെയാണ്. കഥയുടെ ഓരോ ഭാഗത്തെ തന്നെ ഭിന്നപ്രകാരത്തിലും ഭിന്നഭംഗിയിലും പ്രതിപാദിക്കുന്ന സമ്പ്രദായം ഈ എല്ലാ പാട്ടുകളിലും കാണുന്നുണ്ടു്. ഈ ഭേദഗതികളുടെ കർത്തൃത്വം ഈ പാട്ടുകൾ അന്നന്നു പ്രയോഗിച്ച ആളുകളിൽ സ്ഥിതമായിരിക്കുന്നു. ഈ വസ്തുതയാണ് ഇവയുടെ ജനകീയതാസ്വഭാവം സമ്പൂർണ്ണമാക്കുന്നതു്.

ഈ പ്രകൃതത്തിൽ തെക്കൻപാട്ടുകളുടെ കാലഗണനയെ സംബന്ധിച്ച ചില വിവരങ്ങളുംകൂടെ പ്രദർശിപ്പിക്കാം. എണ്ണൂററിപ്പത്തിൽ ഉണ്ടായ മധുരനായിക്കന്റെ ആക്രമണത്തെ പരാമർശിച്ചുള്ള ഇരവിക്കുട്ടിപ്പിള്ളപ്പോരു തുടങ്ങിയുള്ള ചരിത്രപരമായ ഏതാനും പാട്ടുകൾ കാലഗണനയ്ക്കു വശംവദമാകുന്നു. മററു ഗാനങ്ങൾ ഇന്ന ഇന്ന കാലത്തുണ്ടായി എന്നു ക്ലിപ്തപ്പെടുത്തി പറയാൻ സാദ്ധ്യമല്ല. ആരാധനാസംബന്ധമായി പ്രധാനപ്പെട്ട ചില പാട്ടുകളുടെ ഉല്പത്തി വളരെ പ്രാചീനകാലത്തേയ്ക്കു തള്ളാവുന്നതാണ്. എന്നാൽ ഭാഷാസംബന്ധമായോ

പ്രയോഗസംബന്ധമായോ ഉള്ള തെളിവുകൾ കാലകല്പനയ്ക്കു സഹായിക്കുന്ന വിധത്തിൽ ഈ ഒരു പാട്ടുകളിലും കാണാവുന്നതല്ല. ദക്ഷിണതിരുവിതാംകൂറിലെ സാധാരണ വ്യവഹാരഭാഷ ഇന്നും ദ്രാവിഡഭാഷയുടെ മൂലസ്വരൂപത്തെ അനുസ്മരിപ്പിച്ചുകൊണ്ടു ഭാഷാചിന്തകന്മാരെ ഭ്രമിപ്പിക്കുന്നതിനു പര്യാപ്തമാണ്. ഈ സ്ഥിതിക്ക് കാലകല്പന സർവസ്വാതന്ത്ര്യമായ ഒരു ചിന്താപദ്ധതിയെ അനുസരിച്ചു ചെയ്യേണ്ടിയിരിക്കും. അങ്ങിനെ ഒരു പദ്ധതി ഈ പാട്ടുകളുടെ വിഷയത്തിൽ കണ്ടുപിടിക്കുന്നതു് എളുപ്പവുമല്ല. അതുകൊണ്ടു സാമാന്യമായി പറയുമ്പോൾ തെക്കൻപാട്ടുകൾ കാലവിചാരണയെ വെല്ലുവിളിച്ചുകൊണ്ടു നിൽക്കുന്നതായിസമർത്ഥിക്കാം. എന്നാൽ പ്രധാനപ്പെട്ട പല തെക്കൻപാട്ടുകളും രാമചരിതത്തിൽ നിന്നും അനതിവിദൂരമായ അനന്തരകാലത്തു ഉണ്ടായതായി വിചാരിക്കേണ്ടിയിരിക്കുന്നു. രാമചരിതത്തിനു തന്നെയും മാതൃകാദാനം ചെയ്തുകൊണ്ടു പ്രചരിച്ചിരുന്ന പാട്ടുകൾ ഉണ്ടായിരുന്നതായിതന്നെ വിശ്വസിക്കണം. എന്നാൽ ഇന്നു് ഉപലബ്ധമാകുന്ന പാട്ടുകളിൽ ഏതെങ്കിലും അപ്രകാരമൊരു പ്രാചീനത അവകാശപ്പെടുന്നുണ്ടോ എന്നു സംശയമാണു്.

മലയാളത്തിലെ ആദിഗാനമാതൃകകൾ അന്വേഷിക്കുന്നവർക്ക് ഈ പാട്ടുകൾ എല്ലാം പ്രത്യേകം പഠനവി

ഷയമാക്കേണ്ടതാണു്. ഇവയിൽ പ്രയോഗിച്ചിരിക്കുന്ന വൃത്തങ്ങളും ഈണങ്ങളും ഏതെല്ലാം എന്നും സാഹിത്യപ്രചാരം സിദ്ധിച്ചിട്ടുള്ള വൃത്തങ്ങളുമായി അവയ്ക്കുള്ള ബന്ധം എന്തെന്നും ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതു് ആവശ്യമാണു്. വർണ്ണനാവിഷയത്തിലും കഥാകഥനത്തിലും മററും ഈ പാട്ടുകൾ സാഹിത്യകൃതികളോടു് എന്തു താരതമ്യം വഹിക്കുന്നുണ്ടെന്നും പരിശോധിക്കണം. ഇവ ആര്യസംസ്കാരത്തോടു് എന്തുമാത്രം കടപ്പെട്ടിട്ടുണ്ടെന്നും ഏതേതംശങ്ങളിൽ ഇവ സ്വാതന്ത്ര്യങ്ങളാണെന്നും പരിഗണിക്കുന്നതും ഭാഷാവിഷയമായി പ്രയോജനകരമായിരിക്കും. ഈ പാട്ടുകളിൽ പ്രയോഗിച്ചിട്ടുള്ള വാക്കുകൾ ശ്രദ്ധിച്ചു പഠിക്കാമെങ്കിൽ ഇതുവരെ ഇരുളടഞ്ഞുകിടന്ന പല ഭാഗങ്ങളും പ്രകാശിക്കാൻ ഇടയാകുമെന്നു വിശ്വാസപൂർവ്വം പറയാം.

ഈ ഗാനങ്ങൾക്കു യഥാർത്ഥമായ സ്ഥാനം ലഭിച്ചു കാണണമെന്നു് ആശംസിച്ചുകൊണ്ടും ശ്രീമാൻ കൊച്ചുകൃഷ്ണൻനാടാരുടെ പ്രയോജനപൂർണ്ണമായ ശ്രമം അനുഗ്രഹപുഷ്ടമായിത്തീരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും വിരമിക്കുന്നു.

തിരുവനന്തപുരം ⎫ ശൂരനാട്ടു്
*25—9—1119* ⎭ പി. എൻ. കുഞ്ഞൻപിള്ള (ഒപ്പു്)

# ഇതിവൃത്തം

പാലാഴിമഥനത്തിൽ ദേവാസുരന്മാർ തമ്മിൽ വിരോധമുണ്ടാവുകയാൽ അമരന്മാരെ അമർച്ചവരുത്തുന്നതിന്ന തക്ക ബലവീര്യപരാക്രമികളായ സന്താനങ്ങൾ ജനിക്കുന്നതിന്നുവേണ്ടി രണ്ടു് അസുരസ്ത്രീകൾ തപസ്സുചെയ്തുതുടങ്ങി. തൽഫലമായി മഹാവിഷ്ണു പ്രത്യക്ഷനായി അവരുടെ ഹിതാനുസരണമുള്ള കുഞ്ഞുങ്ങൾ ജനിക്കുന്നതിന്ന് വരം നൽകി. അതനുസരിച്ച് രണ്ടുപേരും ഓരോ കുഞ്ഞുങ്ങളെ പ്രസവിക്കുകയും അവക്ക് ചണ്ഡനെന്നും, മുണ്ഡനെന്നും നാമകരണം ചെയ്കയുംചെയ്തു. അവർ ദിനം ദിനം വളർന്ന് അമിതബലവീര്യപരാക്രമികളായിത്തീർന്ന് ദേവന്മാർ ചെയ്യുന്ന യാഗാദികർമ്മങ്ങളെല്ലാം വിഘ്നപ്പെടുത്തിത്തുടങ്ങി. തന്നിമിത്തം നിർജ്ജരൗഘത്തിന്നുണ്ടായ ദുഃഖം അവർണ്ണനീയമായിരുന്നു. ആയതിനാൽ ഒരു ദിവസം ത്രിമൂർത്തികളുടെ സന്നിധിയിൽപോയി അമരന്മാർ സങ്കടമുണർത്തിച്ചു. ഇവരുടെ സങ്കടത്താൽ കോപിച്ച ശിവന്റെ തൃക്കണ്ണിൽനിന്നും ഭരണിനക്ഷത്രത്തിൽ "ചാമുണ്ഡി" ജാതയായി. അതുകൊണ്ടു് ദേവന്മാർക്ക് അതിയായ സന്തോഷമുണ്ടാകുകയും, അവരെല്ലാം താണു

വീണ്ടു നമസ്കരിക്കുകയും ചെയ്തു. സന്തോഷഭരിതയായിച്ചമഞ്ഞ ചാമുണ്ഡി സപിതാവിനോട്, തന്നെ സൃഷ്ടിച്ചതിനുള്ള കാരണമെന്തെന്ന് ചോദിച്ചു. ദേവന്മാരുടെ യാഗാദികർമ്മങ്ങൾ വിഘ്നപ്പെടുത്തിവരുന്ന ചണ്ഡമുണ്ഡന്മാരെ നിഗ്രഹിക്കുന്നതിനാണു ജനിപ്പിച്ചതെന്ന് ഉണർത്തിക്കയാൽ അവരുടെ സന്നിധിയിലേക്കു ദേവി അനുചരരോടുകൂടി കോപാതിരേകത്തോടെ തൽക്ഷണം യാത്രയായി. അസുരന്മാരുടെ താമസസ്ഥലമായ വട്ടക്കോട്ടയ്ക്കടുത്തുചെന്നു ഓരോ അധിക്ഷേപവചനങ്ങൾ പറഞ്ഞു് സമരത്തിനു വിളിച്ചുതുടങ്ങി. ഇതു കേട്ട് ക്ഷുഭിതരായിച്ചമഞ്ഞ അസുരന്മാർ സമരസന്നദ്ധരായി. അതിഘോരമായ യുദ്ധം ഇരുകൂട്ടരും ചെയ്തു്. ഒടുവിൽ ചാമുണ്ഡി അസുരന്മാരെ നിഗ്രഹിച്ചു.

ഇപ്രകാരം അസുരനിഗ്രഹം ചെയ്തു് ദേവന്മാരുടെ സങ്കടത്തിനുപരിഹാരം വരുത്തിയതിനുശേഷം, പിതൃസന്നിധിയിൽപോയി ദേവി വിവരം ഉണർത്തിച്ചു. തൽസമയം, സന്തോഷഭരിതനായിച്ചമഞ്ഞ ശിവൻ അവരെ പ്രീതിപ്പെടുത്തുന്നതിന് മലനാട്ടിൽ സഞ്ചരിക്കാനും ജനങ്ങൾ നൽകുന്ന ബലിപൂജാദികൾ സ്വീകരിച്ചു് നാട്ടിനെ രക്ഷിക്കാനുമുള്ള വരം നൽകി. അനന്തരം ദേവി കാഞ്ചീപുരത്തിൽ ചെന്നുചേർന്നു. അവിടെനിന്നും ഇടവഴിമാർഗ്ഗം

വട്ടപ്പാളയം, ആരിച്ചപുരം, കറമംഗലം, ഊരുവാൾ വെട്ടുപുരം, ഉടവാൾവെട്ടുപുരം, ഊളന്തൂർവട്ടം, മഞ്ചപ്പുത്തൂർ, ബാലകണ്ടനായ്പുരം, ചെട്ടിയാർപുരം, കണ്ണന്നൂർ മുതലായ സ്ഥലങ്ങൾ കടന്ന് തൃശ്ശിനാപ്പള്ളിയിൽ എത്തി. അവിടെനിന്നു, മണിയകംകുറിച്ചി, ഉടവാൾ വെട്ടുപുരം. ഏറനല്ലൂർ, മുതലായ സ്ഥലങ്ങൾ കടന്ന് അവിടെയുള്ള വിശേഷങ്ങളെല്ലാം വീക്ഷിച്ചു വീക്ഷിച്ച് മധുരയിലെത്തി. തങ്ങളുടെ സഞ്ചാരത്തിൽ മധുരയ്ക്കു തുല്യം മറെറാരു സ്ഥലമില്ലെന്നു കാണുകയാൽ വൈഗ ആററിലിറങ്ങി സ്നാനം ചെയ്തശേഷം, ഓരോ ക്ഷേത്രങ്ങളെ ദർശിച്ച് പ്രതിഷ്ഠാമൂർത്തികളെ വന്ദിച്ചു തുടങ്ങി.

അനന്തരം, തങ്ങൾ വന്നിട്ടുണ്ടെന്നുള്ള വിവരം ആ രാജ്യവാസികളെ ഗ്രഹിപ്പിക്കുന്നതിനുവേണ്ടി കാളറ, മസൂരി, മുതലായ രോഗങ്ങളെ വ്യാപരിപ്പിച്ചു അവർ ജനങ്ങളെ നിഗ്രഹിച്ചു. ബ്രാഹ്മണർ, ചെട്ടികൾ, കറവർ, കൊളുവർ, മറവർ മുതലായ ജാതിക്കാർ താമസിച്ചിരുന്ന ഗ്രാമങ്ങളിൽ ഇവർ പ്രവേശിച്ച് സ്ത്രീകൾ, ഗർഭിണികൾ, കുഞ്ഞുങ്ങൾ, കന്നുകാലികൾ മുതലായ സകലരേയും സംഹരിച്ചുതുടങ്ങി. ഏതൽപര്യന്തം നിരുപദ്രവമായിരുന്ന മധുരയിൽ ഈ ദൃശമുള്ള മരണം സംഭവിക്കുക

യാൽ ഭയഭരിതരായിച്ചമഞ്ഞ ജനങ്ങൾ രാജസന്നിധിയിൽ പോയി സങ്കടമുണർത്തിച്ചു. തൽക്ഷണം, രാജകല്പനയനുസരിച്ച് കണിയാരെവരുത്തി പ്രശ്നം വയ്പിച്ചു. കണിയാർവച്ച ആദ്യരാശിയിൽ തന്നെ അവിടെ വന്നിട്ടുള്ള ദേവതമാരുടെ പേരുവിവരവും മററും ഉണർത്തിക്കുകയാൽ, അനന്തരകരണീയമെന്താണെന്ന് രാജാവ് ആരാഞ്ഞുതുടങ്ങി. മാനാമധുരയിലുള്ള മധുരമന്തിരനെക്കൊണ്ടുവന്ന് ഈ ദേവതമാരെ പിടിച്ചുകെട്ടിയല്ലാതെ നാട്ടിനു രക്ഷയുണ്ടാകുന്നതല്ലെന്ന് അഭിപ്രായപ്പെടുകയാൽ അദ്ദേഹത്തെ വരുത്തി. "കോചിക്കലെമന്നൻ" അപ്രകാരം ചെയ്യിച്ചു. അതിൻപ്രകാരം ചാമുണ്ഡി, മാനാമധുരയിൽ മധുരമന്തിരൻെറ ഗൃഹത്തിലെ പരദേവതയായിത്തീൻു.

ഇതിൻെറ ഉപകഥയായിപ്പറയുന്ന മററൊരു ഭാഗമാണ്, "മാരിയാട്ടംപെരുമാളു"ടെ കഥ. പാണ്ടിനാട്ടിൽ ചാമുണ്ഡി പരദേവതയായിത്തീരുന്നതിനിടയായ വൃത്താന്തമാണ് ഇതിലെ പ്രതിപാദ്യവിഷയം. വൈകയിലെ പടവീട്ടിൽ "കൊന്തലറിമല്ലൻ മണിവേന്തൻ" ചതുരംഗപ്പടയോടുകൂടി രാജ്യഭാരം ചെയ്തുവരുന്നകാലത്ത്, തെൻതെരുവും വടതെരുവുംവച്ച് ദേവന്മാർ വസിക്കയായിരുന്നു. അതിൽ തെൻതെരുവ് അഭിവൃദ്ധിയാന്നതും വടതെരുവ് അല്പം കുറഞ്ഞതുമാണ്. തെൻതെരു

വിലെ താമസക്കാരനായ ചിതംപരരാവുത്തക്ക് കുഞ്ഞു ങ്ങളില്ലാത്തനിനാൽ വൈഗഭഗവതിയുടെ സന്നിധിയിൽ തപസ്സിരുന്ന്, പൈങ്കുനി (മീനം) മാസം 12-ാംനു- വെള്ളിയാഴ്ച ഉത്രംനക്ഷത്രത്തിൽ ചതുൎത്ഥി പക്കത്തിൽ ഒരു കുഞ്ഞിനെ പ്രസവിക്കുകയും അതിന് മാരിയാട്ടംപെരുമാൾ എന്ന് നാമകരണം ചെയ്യുകയും ചെയ്തു വിദ്യാഭ്യാസകാലമായപ്പോൾ ഗ്രന്ഥാക്ഷരം, മലയാഴ്മ, തമിഴ്, തുളു, ആര്യം, കൎണ്ണാടകം മുതലായ ഭാഷകൾ പഠിപ്പിക്കുകയും ഏഴാംവയസ്സുമുതൽ ആയുധവിദ്യ പരിശീലിപ്പിക്കുകയും ചെയ്തു വന്നു. അതു മുഴുവൻ സ്വായത്തമാക്കിയശേഷം, സ്വകുടുംബത്തൊഴിലായ അശ്വസവാരിയിൽ അഭിജ്ഞനായിത്തീൎന്നു. മാരിയാട്ടം പെരുമാളിൻെറ ഈവ്വിധമുള്ള വിദ്യാഭ്യാസത്തിൽ സന്തുഷ്ടനായിച്ചമഞ്ഞ ചിതംപരരാവുത്തർ മകൻെറ പാടവം മററുള്ളവരെ ധരിപ്പിക്കണമെന്നു നിശ്ചയിച്ചു അക്കാലത്തു കീൎത്തിമാനായിരുന്ന ഒരു പരദേശിയെ വരുത്തി മത്സരിപ്പിച്ചു. പൊതുജനമദ്ധ്യത്തിൽവച്ചുതന്നെ അദ്ദേഹത്തെ തോൽപിച്ച് പെരുമാൾ കൈയ്ക്ക് വീരശൃംഖല വാങ്ങി.

ഈ സംഗതി ക്ഷണത്തിൽ കാട്ടുതീപോലെ നാടെങ്ങും വ്യാപിച്ചു. താമസംവിനാ മധുരാധിപതിയായ കൊന്തലമറിമല്ലൻമണിവേന്തൻെറ ശ്രവണപുടങ്ങളിലും

പതിഞ്ഞു. തൽക്ഷണം ആളയച്ച് ചിതംപരരാവുത്തരേയും മകനായ മാരിയാട്ടുംപെരുമാളെയും വരുത്തുകയും പെരുമാളെ 12 രാവുത്തന്മാൎക്കു മേലാവായി നിയമിക്കുകയുംചെയ്തു. വടതെരുവിൽ ഇദ്ദേഹം അതികീൎത്തിയോടുകൂടി പല വിജയങ്ങളും കരസ്ഥമാക്കി താമസിക്കുകയാൽ, തെൻതെരുവുകാർ അസൂയാകലുഷിതരായിത്തീൎന്നു ഒരു ദിവസം ഇവരെല്ലാം ഒത്തുചേൎന്നു മാരിയാട്ടുംപെരുമാളോട്ട് മത്സരിക്കണമെന്നു നിശ്ചയിച്ചു. പൊതുജനമദ്ധ്യത്തിൽ പയററുവിദ്യ കാണിക്കുന്നതിനു വരണമെന്നു ഓലയെഴുതി പെരുമാൾക്കയച്ചു. അദ്ദേഹം കത്തിലെ വിവരം പാണ്ടിരാജാവിനെ അറിയിച്ചു. രാജാവ് ഇതിന് അനുവദിക്കുകയും അപ്രകാരം ഓലയെഴുതി അയച്ചു തമ്പുരാൻകുട്ടിരാവുത്തരെ ക്ഷണിച്ചു വരുത്തുകയും ചെയ്തു. വാൾപിടിച്ചു കരം വെട്ടിവീഴ്ത്തുന്നതിനു യത്നിച്ചാൽ അതിൽ ഒഴിഞ്ഞു മാറുകയാണെങ്കിൽ ജയിക്കുമെന്നു രാവുത്തരും നെഞ്ചിൽ കുത്തിയാൽ അതേൽക്കാതെ ഒഴിഞ്ഞു മാറുകയാണെങ്കിൽ ജയിക്കുമെന്നു പെരുമാളും കരാറുചെയ്കയാൽ അതിൻപ്രകാരം തീയതിനിശ്ചയിച്ച് പൊതുജനങ്ങളെ അറിയിച്ചു.

നിശ്ചിതദിവസം, മറവർ, ചാന്റോർ, വടുവർ, തുലുക്കർ, ഇടയർ, തെലുങ്കർ, പാണ്ഡ്യർ, തച്ചർ, ഓച്ചർ,

പട്ടാണികൾ, കുറവർ, ചലിപ്പർ, കൊങ്ങിണികൾ, ഈഴവർ, നാശിയർ, കവിറേർ, കടമാടികൾ, മാരാർ, മുക്കവർ, നായന്മാർ, വാണിയർ, വണ്ണാർ, പരദേശികൾ, കരവാണിയർ, ഒട്ടിയർ, പട്ടർ, കലവാണിയർ, പരവർ, തോൽവാണിയർ, ചീനർ, പണിക്കർ, മുതലായ ജാതിക്കാർ വന്നുകൂടി. ഇപ്രകാരം ജനനിബിഡമായിരിക്കുന്ന സ്ഥലത്ത്, പാണ്ടിരാജാവും എഴുന്നെള്ളി ആസനസ്ഥനായി. അലകടൽ ഇളകിമറിയുംവിധമുള്ള ഇരുവരുടേയും ആയുധമുറകണ്ടു് കാണികളെല്ലാം ഭയവിഹ്വലരായിത്തീൎന്നു. ഇങ്ങനെ പോർചെയ്തുനില്ക്കേ, മുൻനിശ്ചയപ്രകാരം തമ്പുരാൻകുട്ടിരാവുത്തർ മാരിയാട്ടുംപെരുമാളുടെ കരത്തെ ലക്ഷ്യമാക്കി വെട്ടി. തൽക്ഷണം അദ്ദേഹം കടകംവെട്ടിമാറി രാവുത്തരുടെ നെഞ്ചിനെ ലക്ഷ്യമാക്കി കുത്തി. കുത്തേററ രാവുത്തർ ഭൂമിയിൽ പതിച്ചു മൃതിയടഞ്ഞു. ഉടൻതന്നെതെൻതെരുവുകാർ മൃതിയടഞ്ഞ രാവുത്തരെയെടുത്തു് സ്വനാട്ടിലേക്കു് കൊണ്ടുപോയി.

അനന്തരം മരിച്ച രാവുത്തരുടെ സഹോദരനായ കൈലാശക്കുട്ടിരാവുത്തർ, തമ്മിൽ പോർചെയ്യുന്നതിനു് അനുവാദം ലഭിക്കണമെന്നു് പാണ്ഡ്യരാജാവിനോടു് അപേക്ഷിച്ചു. ഈ കലാപത്തിനു വീണ്ടും അനുമതിച്ചാൽ ഫലം മുൻപിലത്തേതായിരിക്കും എന്നു ധരിച്ച രാജാവു് അ

തിലേക്ക് അനുവാദം നൽകിയില്ല. ഈ നിശ്ചയമറിഞ്ഞ തെൻതെരുവു നിവാസികൾ ദുഃഖവും വൈരാഗ്യവും നിറഞ്ഞവരായി സ്വനാട്ടിലേക്കു മടങ്ങി. മാരിയാട്ടം പെരുമാളുടെ ഈ സാമർത്ഥ്യത്തിൽ കൊന്തലമറിമല്ലൻ മണിമാർവന്ന് അതിയായ സന്തോഷമുണ്ടാവുകയാൽ അദ്ദേഹത്തെ ആനപ്പുറത്തു കയററി ജയഭേരി അടിപ്പിക്കുകയും, ഈറയലി മുതലായവ അനുവദിച്ചുകൊടുക്കുകയും ചെയ്തു. റൈഗ ഭഗവതിയുടെ സന്നിധിയിൽപോയി കുളിച്ചുതൊഴുതു് രാജധാനിയിൽ ചെന്നപ്പോൾ സ്വജാതിക്കാരെല്ലാംകൂടി അദ്ദേഹത്തിന് അനുമോദനങ്ങൾ അർപ്പിച്ചു. ഇതിൽ തെൻതെരുവുകാർക്ക്, വിശിഷ്യ കൈലാശകുട്ടിരാവുത്തക്കുണ്ടായ അസൂയ വാചാമഗോചരമായിരുന്നു. ജ്യേഷ്ഠനെ കൊന്നതിനാൽ രാജാവിനും രാജ്യവാസികൾക്കും അതിയായ സന്തോഷം ഉണ്ടെന്നു കാണുകയാൽ രാവുത്തരുടെ അസൂയ പതിന്മടങ്ങു വർദ്ധിച്ചു. തൽഫലമായി പെരുമാളെ നിഗ്രഹിക്കുന്നതിനുള്ള മാർഗ്ഗം രാവുത്തർ ആലോചിച്ചുതുടങ്ങി.

ഒടുവിൽ ബാധയെവിട്ടു് നിഗ്രഹിക്കണമെന്നു നിശ്ചയിച്ചു് തെലുങ്കുബ്രാഹ്മണന്റെ തെക്കതിൽചെന്നിരുന്നു് ഗണപതി മുതലായവക്കു പൂജയുംചെയ്തു്. മൂന്നച്ചുപണം

കൊടുത്തു് * "പുല്ലിയെ" വാങ്ങിച്ചു. ഈ വിവരമറിഞ്ഞ രാവുത്തർ ഈ പുല്ലിയെ തടുക്കുന്നതിനു മാനാമധുര മന്ത്രിരന്റെ ഗൃഹത്തിൽചെന്നു് മൂന്നച്ചുപണവും മൂന്നുകഴഞ്ചു പൊന്നും കൊടുത്തു് ചാമുണ്ഡിയെ വാങ്ങിക്കൊണ്ടുപോയി സ്വരക്ഷയ്ക്കായി വട്ടതെരുവിൽ പ്രതിഷ്ഠിച്ചു. എതിർകക്ഷി വിട്ട പുല്ലികളെയെല്ലാം ചാമുണ്ഡി തടുത്തുനിറുത്തി. അതുമുതൽ ചാമുണ്ഡി പാണ്ടിരാജ്യം രക്ഷിക്കുന്നതിന് അവിടെ സ്ഥിരവാസമായി.

---

* ഒരു ജാതി പിശാചു്.

# ചാമുണ്ഡികഥ.

ആദ്യമായി കവി ദക്ഷിണതിരുവിതാംകൂറിലുള്ള തിരുമല, തൃപ്പരപ്പ്, തിരുനന്തിക്കര. കൽകുളം, തിരുവിതാംകോട്ടു, തൃപ്പന്നിയോട്ടു, നട്ടാലം മുതലായ ശിവക്ഷേത്രങ്ങളുടെ പ്രതിഷ്ഠകളെ വർണ്ണിച്ചതിനുശേഷം പരശ്ശുവക്കലിനെ പ്രത്യേകമെടുത്തു പറയുന്നു. ഇതിൽനിന്നും കവിയുടെ സ്വദേശം അതായിരിക്കാമെന്നൂഹിക്കാവുന്നതാണ്. ഈ പരശ്ശുവയ്ക്കൽ നെയ്യാററിൻകര താലൂക്കിലുള്ളതാകുന്നു.

I ഒന്നിലേ നിന്ന് ശിവശക്തി ഉരുവാനതും
ഒക്കവേ മുമ്മൂർത്തികളാകിനാർ
കുന്നാകവേ തിരുവമ്പലത്തിലീശനാർ
കൂടവേ അഞ്ചുരൂപമതാകിനാർ
തെന്നൽപോലെൺപത്തിനാലുന്നൂറായിരം
ശ്രീപത്മനാഭനാകി നിൻറതേ
മന്നുളാട്ടുംപരംമ പൊരുളതാന മൂർത്തികൾ
മണ്ഡലമതെങ്കും നിറൈന്തതേ

നിറചെൽവമായ് നിൻറ പൊന്നമ്പലത്തിലേ
ന്നുത്തമാട്ടും കറയ്ക്കണ്ടരെ
കറവെന്നിയേ തമ്മം നിനവോടിരുപ്പവർകൾ
കററമറയിപ്പൂവിയിൽവാഴ്‌വരാം
അറിയാമലേ തപം ചെയ്യാത മനതർകളും
അപ്പൂവിയിൽ വല്ലാതെ വാഴ്‌വരാം
തിറമാന മനതർകൾക്കു പാപങ്കൾ തീരവേ
ശിവമൂർത്തിപൂമിയിലെഴുന്തതേ
തേശത്തിൽ മുൻപനാം തിരുമലയിൽ മഹാതേവർ
ശിവപാതം തൊഴവൻ നാരായണാ
നേശത്തൊടുവാഴും തിരുമലയിൽത്തമ്പുരാൻ
നെഞ്ചാരവേ തൊഴുതീടിനേൻ 10

ഓശക്കിരുപ്പതാന നന്തിചേരും തൃപ്പരപ്പിൽ ഒന്നാന
തിരുവടിവണങ്കുവോം
മാശത്തുടനെ തിരുനന്തിക്കരമേവുന്ന മഹാതേവർ
ശിവപാദം പോററുവേൻ
പോററുവേൻ തിപ്പിലാംകുടിയിൽ മഹാതേവരുടെ
പൊൽപ്പാതമെപ്പൊഴുതുമാരവേ
നീറ്റെറഅണിന്തു അടികമ്പിട്ടു വാഴന്ന
നെറചന്നിപ്പാകത്തിലീശരേ

ആററവേ കൽക്കുളത്തിൽ കരെയ്ക്കണ്ടരുട
അടിയിണ കൈതൊഴുവേനെന്നോരമോ
ക്കുറൈറ ഉതിത്തുവാഴും തിരുകുമ്പത്തെകോമാനടി
ക്കുടവേ കുമ്പിട്ടുവെനെപ്പൊഴും
അടിയൻ തൊഴും തിരുവിടക്കോട്ടു വാഴ്ന്തിരുന്ന
വൈഎങ്കരേവാഴും ശിവശങ്കരേ
നെടുമാനടിയിലേ തോന്നും തിരുവിതാംകോട്ടു
നാതനെൻറു മെപ്പൊഴുത്തുമുന്നിയേ.
തിടമോടുവാഴും തൃപ്പന്നികോട്ടീശരേ
ചെപ്പമാകക്കുമ്പിടുകനെഞ്ചമേ
വടിവാനതൊരു തിരു നട്ടാലംമേവുന്ന മണിവണ്ണരെ
ത്തൊഴുതുവാഴുക 20
വാഴന്നഭൂമിയിൽ പ്രതിഷ്ഠചെയ്യത്തും
വടിവോടു പരശ്ശുരരാമനെ
ആഴാചമുത്തിരത്തിൽ വാങ്കിത്തപൂമിയിൽ ആണ്ടത്തും
പരശ്ശുരരാമനെ
താഴാമിൽ വില്ലുടെ പരശ്ശുവയ്ത്താണ്ടത്തും
തനവിലം കെട്ടുള്ളമഴിന്തതേ
അയ്മാനിയം ബലവീരിയം പോനപിൻപു
അരശർതാഴെവൈത്തുമൊരായുതം

തകദ്മൊട്ടു രാമൻ പുറന്തറ്റും അവനല്ലോ
　　　　തൻബലം കേട്ടുള്ളഴിന്തറ്റും
ചികമാന പിരുതോശൈ കേട്ടുചെറുത്തനാൾ
　　　　ചികയേറിവരങ്ങളേയും വാങ്കിനാർ
അംശുമാലിയിൻ ബലവീരിയം പോനറ്റും
　　　　അരശുവാൻ വൈപ്പറ്റുമൊരായുതം
പുകിയതാന വേൽ പരശു വൈത്തതോരുതേശങ്കൾ
　　　　പുകൾപെരിയതെൻപെരിയഊരതേ
അരിയ പുകഴാനലെവൻ തൃക്കമേലടിയിണകൾ
　　　　അൻപോടു തൊഴവോനെന്നേരവും
വരികൾ ഉടനെപ്പോഴും എൻമനം തെളിയവേ വാഴും
　　　　ഇവിടെ ഒരുവരം തന്തരുളുവായ്　　30
കരുതലറകൾ ചിങ്കമാന അമ്മതമ്പുരാട്ടിയാരെ
　　　　കൈതൊഴുവൻ എൻമനമിതാരവേ
താരമാത ആതികേശവനെന്നസുരനെ ചലിയാമലേ
　　　　ചെന്നുകൊന്നുടൻ
വീര്യമുടനെന്നാളും അറിയവെ അവിടത്തിൽ
　　　　വിരവോടു പള്ളികൊണ്ടരുളുമാം
നാരായണാതികേശവപ്പെരുമാളെ നാടിയേ
　　　　എപ്പൊഴുതും നിനൈന്തതേ

ആരവേ കമ്പിട്ടുവാഴവേൻ ഉൻപാതം അടിയോനുതവി
തരവേണമേ

വേണമേ ഉൻപാതം ചെന്നനന്താപുരിയിൽ
മേവുന്ന ശ്രീപത്മനാഭനേ

വാണതൊരു പാണ്ടവക്കുതവിചെയ്ത കതകം പോലെ
വന്മയായ് തീരുമനസിലുന്നിയേ

പേണി അടിയോക്കിടർ വാരാമലേകാത്തു പിൻതുണ
കൾ ചെയ്കയെന്നേരവും

ആണയേ ചെങ്കമലനായകം അടിയോനെ ആണ്ടു-
കൊണ്ടെപ്പൊഴുതും അഞ്ചൊല്ല

അഞ്ചെൽവമാകവേ ചിമിന്തിരാപുരിതാണും
അമ്മനൽക്കമരിയിൽ പകവതി 40

നഞ്ചെ അമൃതാലുണ്ട കേരളാ താതനേ നാടിയേ
വടക്കുവഴി ചൊല്ലിയേ

കൊഞ്ചുംകിളിയോടുവാഴും മലയിൽ പകവതിയും
കൂടവേ വാഴ്‌വച്ചതോട്ടത്തിലമ്മയും

തഞ്ചമാക ഞങ്കളൈ എല്ലോരും ഒരുപോലെ
പരതമായ് കാത്തരുളവേണമേ. 43

ഈ ഭാഗത്തു കവി ത്രിമൂർത്തികളെയും സരസ്വതി പാർവ്വതി മുതലായവരെയും ഗുരുവിനെയും വന്ദിക്കുന്നു.

ഇതിൽനിന്നും വേലായുധൻ എന്ന ആളായിരുന്നു ഇദ്ദേഹത്തിൻെറ ഗുരുവെന്നു വെളിപ്പെടുന്നുണ്ട്.

II A അരികരിനാരായണരേ! ശരണം

1 അലക ഉള്ളാടിന തായേ! ശരണം
തിരുപുരമെരിചെയ്ത ശിവനേ! ശരണം
2 ചെപ്പിണ മുല ഉമയാളെ! ശരണം
കരിമുഖവാ ഗണപതിയേ! ശരണം
കാറൊളികവിനായകിയേ! ശരണം
3 വിരികമലത്തുറ വാഴ്‌വേ! ശരണം
വേലായുതനെൻ കരുവേ! ശരണാ

B ചൊല്ലിപ്പാടിന വായ്യൊരു പൊൻമലർ
ചൂണ്ടിപ്പാടിന കൈയ്യൊരു കിന്നരിയായ് 10
അല്ലൽ തീർത്തുടൻ ആഴിയിൽ പാഴന്ന
ആദിപത്മനാഭ സ്വാമിയേ! ശരണം
നീറണിയുംമേനി ഉമയവക്ക്
നേരുപാതിയും പകുത്തുടനേ

---

1 പിശാച്
2 ഭംഗിയുള്ള
3 വികസിച്ച താമരയിൽ വസിക്കുന്ന ലക്ഷ്മിദേവി

4 കൂറു കൊടുത്ത നായകമേ

കുലംപേരും ഉമയവൾ താനിരിക്ക

വേറെ ഒരുത്തിയെ ചടയിൽവെച്ചു

മേവിഒളിത്തതും വെളിവതാച്ചേ

5 ഏറുതേറിനശങ്കരരേ

ഇളയ പിറവെത്തോരൊളിവതിനാൽ 20

നകരിവാഴ്കരി ഉമയവാക്ക്

നാ 6 ലെട്ടറം ചെയ്ത നന്മയിനാൽ

വാരി വിഷമുണ്ട കാലം തന്നിൽ

വന്ത 7 തുയരവും മീണ്ടതല്ലോ

ചീരായ് വിഷത്തേയും മിടററിൽവെത്ത

ശിവനേ! തിരുമനം തെളിയവേണം

നീരും പാശിയും പോലിരുന്തോം

നലമായ് പിറന്നടിയൻ ശരണംപുക്ക

പുക്കമലരടി ശരണംപുക്ക

പൊരുന്തുംപടി നമ്മെ കാത്തരുൾവായ് 30

---

4 ഭാഗം
5 മാട്ട് (കാള)
6 ധർമ്മശാസ്ത്രപ്രകാരമുള്ള 32 ധർമ്മം
7 ദുഃഖം
8 ഭംഗിയാകുംവിധം

C ദിക്കു ജയിക്കവേ പുത്തുമ മികും
ചിറന്ത നാന്മുഖനാർ ദേവിയോട്ടു
മൈയ്യ്ക്കണ്ണാളുമയാൾ പാദംപണിന്തു
മലരടിയനുതിനം പോററിട്ടവേനേ
ഒക്കവെ മാത്രുക്കളെഴുവരെത്താൻ
ഉററു തൊഴുതേത്തി അടിപണിന്തു
പണിന്തു പരനേയും മാലയനേയും
പരമീശ്വരിയേയും പകവതിയേയും
വണങ്കും പത്തിരമ്മ കാളിയോടെ
മലപോൽ ചാമുണ്ഡികതച്ചൊൽ റോൻനാൻ 40
ഇണങ്കും ശിവശക്തി എൻപതെല്ലാം
ഈശർ തിരുമേനി പിരിവിൽ നിൻറു
കലഞ്ചേരിരുപേർകൾ പലവിതമായ്
എടുത്താർ ശിവനും ശിവനമന്നേ
അരിയുടയാ തിരുമരുകാ!
അമ്മഉമയാളും പെററെടുത്തു
തിരിപുരമെരിചെയ്ത അരനാരുടെ
തിറമുടയ പുതൽവനാരേ
കരിമുഖവാ! അങ്കരനേ!
കളിത്താട്ടമെന്തൻ ചിന്തയിലേ 50

തക്ക ദേവതകളൊക്കെ ആയിരക്കോടിയുമുണ്ട്
ചിന്തതെളിന്തങ്കനീയും ചെന്നാലന്ത ദേവതക്ക ,.
ചെപ്പമായ് കരുതിക്കൂട്ടി തിറമായ് കൊടുക്കവേണം
വന്തദേവതകളൊക്കെവെളിയിൽവന്തുചൊല്ലീട്ടവർ 950
പാങ്കിനുടൻ കൊണ്ടുപോക വേണമെന്നു സമ്മതിത്തു
എൻറുചൊല്ലി ദേവതയും വാങ്കിനപോതെയെഴുന്തു
ഇൻപമുടൻ മത്തുരമന്തിരൻ പോകാമെന്നു സമ്മതിത്തു
ചെപ്പമാക കൊട്ടുംപറ നിഴൽ കൊമ്പു കക്കത്തിലും
ഒന്നുപടവൊ എഴുന്തു ഉടുത്തതൊരുപട്ടുടനേ
ഒക്കവേ നാലാറുപേരും താനുമാകപ്പുറപ്പെട്ടു
നന്ദിയാകച്ചെന്ന ആനവാളെ ചമ്മതിത്തു
നാടിയെ വഴിനടന്താർ മത്തുരപ്പടവീട്ടുനോക്കി
ചെപ്പമുടൻ വാറം മത്തുരക്കൂടലിലേ ചെന്നു പുക്ക
തെണ്ഡനമസ്കാരംചെയ്തിട്ടെഴുന്താനാംപാണ്ടിയനൈ 960
നൽപ്പിനുടൻ വാഴ്ം മത്തുരമന്തിരനൈ കണ്ടപോതു
നാടിയെ തിരുവുള്ളങ്കൾ പറവുവാരാം മന്നവരും
ഇപ്പുവിയിലൊരുനാളും വാരാത കെടുതിവന്നു
ഇലക്കമില്ലാ തേവതന്മാർ ഇറങ്കി മുടിത്തിതല്ലോ
തപ്പാമലേ ഉന്നുടയ കയ്യിനാലേ ഒഴിവുള്ളതിനാൽ
താമസങ്കൾ വാരാമലേ കൊണ്ടുപോകവേണമല്ലോ

തമ്പുരാനെ ഇതിന്നു വേണ്ട ഒരുക്കമ്പടികളുണ്ടും
ഝട്ടുതിയിലെ ഒരുക്കിത്തരുവിക്കവേണുമല്ലോ
ഇൻപമുടൻ പാണ്ടിയരും വേണ്ടതത്തക്കതൊക്കെ
ഇന്നതെന്നു ചൊല്ലിയാലോ ഒരുക്കിക്കൊടുക്കാമല്ലോ 970
അൻപിന്നുടൻ മൂന്നുകോട്ട വിത്തുക്കുത്തി വെള്ളത്തരിയും
അപ്പം അവൽ പൊരിയും തരിയും നിണവും ചോറും
വന്മയുടനേ തേങ്കായ് ഇളനീർ മുന്നൂറുവേണം
വാങ്കിന്നുടൻ പൂമാലയ്യേട്ട ചന്ദനം പുഴുകും
വാക്കുമണം വിശ്രുമന്ത കമുകിൽ മലരുവേണം
പച്ചപ്പൂവും ചുവന്നമലരും നൂറുനല്ല ചെപ്പുവേണം
വേഷമുടനേ വിരിപ്പാൻ ചിവപ്പുമഞ്ചു പീഢംവേണം
മിക്കപ്പലകയിൽ മൂന്നിനത്താൽ പഴവും വേണം
താളിണതൊഴുതു കോഴി കിടാ വെട്ടവും വേണം
സാരമാക എട്ടു ദിക്കിലും ബലികൊടുക്കവേണം 980
വാളുവേണം അഞ്ചുകിടാരത്തിലെ കുരുതിവേണം
മഞ്ഞൾ വേണ്ടതത്തക്കതെല്ലാം വേണുമെന്നവൻ
മൊഴിന്താൻ
വേണുമെന്നു ചൊന്നതെല്ലാം കുറകളൊന്നുംകൂടാമലേ
വേണ്ടതത്തക്കതെല്ലാമൊക്കെ ഒരുക്കി കൊടുപ്പതുക്കു
വേണ്ടിയേ അതിന്നു നാലാറുപേരെ സമ്മതിത്തു

പിരിയത്തൂടനൊരുക്കപ്പടി കൊടുക്കുവാരാം
കോട്ടമില്ലാതവർകളൊക്കെ കൊണ്ടുചെന്നുകൊടുക്ക
കുരുത്തോല പന്തത്തോടെ കോത്തിരി നെയ്യും വിളക്കും
താനിടാമൽ മുററവെളിതന്നിലെ കൊണ്ടുകൊടുക്ക 990
തന്നിത്തു നോൻപുക്കാക രണ്ടുപേരെ സമ്മതിത്തു
കാലത്താലെ വാഴും മതിരമന്ദിരൻ കുളിച്ചുവന്നു
ചന്തമാക പുറംവെളി തന്നിലൊക്കെ വച്ചൊരുക്കി
ചീലത്തൂടൻ പേപ്പിടിക്ക ചമൈമെന്തൊരു പട്ടടനെ
ചിതക്കെരുത്തി കൂട്ടി ഭയമേമാറുകയ്യ്
നാലു ഭാഗവും പടച്ചെനങ്ങളൊക്ക വന്നു നിൽക്ക
നാടിയേ നോൻപുനിന്ന പേർകളും കുളിച്ചുവന്നു
കാലത്താലേ കോയിക്കയിൽ വന്നവനെഴുന്നരുളി
കണ്ടുടനെ മുഖംകാട്ടി വന്നിയരും ചൂറവും നിൻക
ചൂറവുമൊക്കെപ്പോയ് തൊഴുതരിച്ചാന്തുമംഗച്ചാന്തും 1000
തൊട്ടുതെറിത്തൊക്കെ മെയ്യിൽ വന്നമാക പൂശുവാരാം
ഒട്ടിളം ചിവപ്പുപോലെ മഞ്ഞളും ചുണ്ണാമ്പുംകൂടി
ഒക്കെ മെയ്യിൽ തത്തിതോറും പൂശിയോ കുറിയുമിട്ടു
നീലത്താലെ കണ്ണെഴുതി കരിത്താരം കെട്ടുവാരാം
കച്ച രണ്ടു കാലിലും തരിവള ചിതക്കപ്പോട്ടു
ചെപ്പുമായ് ഇടത്തുകൈയിൽ കൊണ്ടയിൽ കയിറുകെട്ടി

കെട്ടിനതോർ കയിറുമീതേ പട്ടിനരഞ്ഞാണമിട്ടു
കേളിപെട രണ്ടു കാലിൽ കച്ചകളും കെട്ടുവാരാം
തിട്ടനവേ കാലിലുള്ള പത്തു വിരലിൽ പണിയും
ചിലമ്പെടുത്തു രണ്ടു കാലിലും ചിതക്കപ്പോട്ട് 1010
ഒട്ടിളം കമുകിൻപൂ ഇറുത്തിളിയിൽ ചെരുകി
ഒട്ടും കൈയിൽ പിടിത്തുടൻ തൊഴുതുപോയിരിക്ക
ഇഷ്ടമുടനാണ്ടിരുന്ത പേകളെയെല്ലാം വണങ്ങി
ഇന്തനേരം വന്തുതവരവേണമെന്നു സമ്മതിത്തു
ഇരുന്താരേ മല്ലൻ കരുംകാളി കട്ടിച്ചാത്തനേയും
ഇച്ചയുടൻ മണ്ണാരമാടൻ ചാവുണ്ഡിഅമ്മയെയും
വരുണ്ണാമൽ പഞ്ചമിയും മററും കൂട്ടത്തേവതെയും
അവരവരുടെ നാമം ചൊല്ലിഇരുന്തനേമന്തിരനാം
തിരുന്തുംപടി മതുരമന്നവുൻ മുന്നാണ്ടൊതൊരു
ചെപ്പുമാക വന്തതല്ലോ മററും ദേവതകളൊക്കെ 1020
നെരിത്തുപട വീടതിലെ നിന്ന കൊന്ന ദേവതന്മാർ
നേരിടാമൽ നിന്നവക്ക മന്നവാനരുൾപുരിയ
എങ്കുമുള്ള ദേവതെയെ ഇവിടത്തിലെ വരുത്തി
ഇച്ചയുടനെ പിടിത്തുകെട്ടി കൊണ്ടുപോകവേണം
ചേകക്കല മന്നവരും തിരുവുള്ളം പറവുവാരാം

---

ചിതക്കത്തൊഴുവാച്ചണ്ണം ചെയ്യുതുക്കപോയിരുന്ന

മലങ്കി അന്തദേവതന്മാർ വെള്ളിയിലെ വാരാമലെ
മാറിടാമൽ നിന്നവൾക്ക് മന്തിരമൂർത്തിയെ നിനൈത്താർ
എടുത്താരെ രക്തംകോരി എറിന്താരവർ മുഖത്തു
ഇരുന്താർ നടുങ്ങിടവേ രക്തം കുരുതി കൊൾവാൻ 1030
നടത്തി കൈയുംവെട്ടി നല്ല ചോരയും ഒഴുക്കി
നടുങ്ങ കൈയിലിരുന്ത തിരുനീറും തിൻറിടവേ
തിടുക്കത്തുടനേ അവൻ മൊറിത്തു വിഴുന്തിടവേ
തിട്ടനവേ ചെന്നെടുത്താരവരും മലങ്കിടവേ
കാടേററിക്കളെയരുതേ അവരുടയ പേർകൾചൊല്ല
കാലത്താലെ കണ്ടു മുഖവും തെളിന്തുചൊല്ലുവാരാം
കറിയാക ചെന്നാലന്ത ദേവത അടങ്കാതടാ
കൊട്ടിക്കൊണ്ടു പേവിടിത്താൽ കുററങ്കളുനക്കല്ലടാ
ഇറയരുളാകവന്ത ദേവതന്മാരുണ്ടു കാണും
ഇരന്തു പരന്തിടുക്കത്തോടു കൊണ്ടു പോകവേണം 1040
ഒന്നു പട ചാമുണ്ഡിഅമ്മയും വെളിയിൽ വന്തു
ഉരപ്പിപ്പൊരുവാത്തുക്കഞ്ഞെഞ്ചുവാത്തുമില്ലയോടാ?
ഇന്നു ഞങ്ങൾക്കൊത്തപടി ഇഷ പിഴയാതിരുക്കിൽ
ഇനി ക്രൂടെ പോവതുക്കു കുറകളൊൻറുമില്ലയോടാ?
ഓടിയെ പിടിത്തുകെട്ട വേണ്ടാം എങ്കളൈ ഇവിടേ
ഉററുവേണ്ടും വസ്തുക്കളൈ തന്താൽക്രൂടെ പോരുവമേ

തേടിന തിരവിയങ്കൾ വേണ്ടിനതെല്ലാം കൊടുത്തു
തിരിയെ വരാത്തവണ്ണം സത്തിയവും ചെയ്തുകൊണ്ടു
നാടി നാങ്കൾ പോംപൊഴുതു അടയാളം ഉണ്ടുകാണും
നലമാക ഊരറിയ പോകിറതൈ പാരുമടാ 1050
തിട്ടനവെച്ചൊല്ലിയന്ത ദേവതൈവാങ്കിടവേ
തിടത്തിൽ മത്തുരമന്തിരനും തിടമായെഴുന്തിരുന്നു
എട്ടുതിക്കും കോഴി കിടാ വെട്ടിയേ ബലികൊടുക്ക
എല്ലെന്നോരും കൂടിച്ചെന്നു രക്ഷകളും ചെയ്യുവാനാം
പട്ടുപണിച്ചേലകളും പണ്ടവും പൊന്നും കൊടുത്താർ
പാരമാന തേവതക്കു ചെപ്പമാന കണ്ണാടിയും
ഇച്ചയായ കട്ടിയേലും പൊന്നിയും വാളും കൊടുത്തു
കൊടുത്ത മുതൽകളെല്ലാം വാങ്കിയുടനെയെടുത്തു
കവലയങ്കൾ മയ്യ്ക്കാ പാടി പോകസമ്മതിത്തവനാം
അട്ടമൂട്ടുകിസ്ടൻ ചെപ്പമാന കണ്ണാടിയും 1060
അഴകററദേവതക്കു കൊടുത്ത മുതലുംകെട്ടി
എടുത്തു മുതലുകളും തുടിയും പറകളുമായ്
എഴുന്തു മത്തുരമന്തിരനും വിടൈ ഏവിക്കൊണ്ടു
തിടുക്കത്തുടനെ വീട്ടു, കോട്ടവാചൽ വിട്ടു
തേവതയുംകൊണ്ടു കോട്ടപ്പുറമേ ചെല്ലുവാനാം
നലമാകച്ചന്തയിലെ അത്തലിലൊരുപുറംതീര

നാകണ്ടുവിഴുന്തിതല്ലോ ദേവതന്മാർ പോറനേരം
ഉലമതിശയിക്ക ദേവതന്മാർ പോറനേരം
ഉററദേവതയും കെട്ടചാവുകളും പോവുതല്ലോ
ചലിയാമൽ മത്തുരമന്തിരനന്ത ദേവതയെ 1070
ചന്തമുടൻ "മാനാമത്തുരയിൽ" കുടിയിരുത്തി
വെലമായിരുന്താരല്ലോ ചാമുണ്ഡിഅമ്മ മകിഴ
വെററിച്ചേർ പുകഴിനാലെ വിളിപ്പിണങ്കൾ ചെയ്തിരുന്തു
ഇരുന്താരവർക്ക് വേണ്ടുംവണ്ണമായവിടത്തിലേ
ഇലക്കമില്ലാ പണങ്കൾ നേർച്ചയാക വന്തിതല്ലോ
വരുന്തിയേ വാഴ് മത്തുരമന്തിരൻ മുന്നാണ്ടതോറു
വന്നപ്പെട്ട ദേവതന്മാർ വന്തടി പണിന്തിതല്ലോ

---

മാനാമത്തുരയിൽ ചാമുണ്ഡി പരദേവതയായി വാഴ്ന്തിരുന്ന വിവരം പ്രസ്താവിക്കുന്നു.

# XV

ചന്നപ്പണി കുറകൊമ്പുകുറിക്ക
തടിയമ നൻപൊട്ടു തകില്ലു മുഴക്ക 1080
വന്നമതൊത്തന പണിപ്പുരയിൽ
വന്നച്ചങ്കോശൈ യെങ്കും മുഴങ്ക
ചങ്കു മുഴങ്ക നവതാളം കൊമ്പ
ചല്ലിയ മുത്തുക്കുടകൾ പിടിക്ക
മുത്തുക്കുടയൊട്ടു മുകിലുക്കുടയും
മുന്നെ നെരുങ്കിന പരിശത്തിരളും
വെററിയുടൻ വെള്ള വട്ടക്കുടയും
വെങ്കലക്കൊടിയും ശങ്കുക്കൊടിയും
ആൺമയിനാൽ പള്ളിപ്പുരയിൻത്താൻ
അൻപൊട്ടു വന്തു പുകന്താളമ്മ 1090
പള്ളിപ്പുരയിലെ ചാമുണ്ഡിഅമ്മ
പരിചൊട്ടു വന്തു പുകുന്തൊരുനേരം
അള്ളിയേ തീരും നീറത്തുമിട്ടേ
അഴകൊട്ടു ദേവത അലറിട്ടുവാരാം
ചെമ്മയതാകവെ മാനാമത്തുരയിൽ
ചെപ്പമുടനവർ വാഴ്ന്തിരുന്താരേ

## XVI

## മാരിചാടുംപെരുമാൾ കഥ.

---

പാണ്ടിയിലേക്ക് പരദേവതയായി ചാമുണ്ഡിഅമ്മ ഭവിക്കാനുണ്ടായ കാരണമാണിതിലെ പ്രതിപാദ്യവിഷയം. അവിടെ വടതെരുവിനധിപതിയായിരുന്ന ചിതമ്പര രാവുത്തർക്കു പുത്രന്മാരില്ലാത്തതിനാൽ ക്ഷേത്രങ്ങൾ തോറും ദാനധർമ്മം ചെയ്തുവന്നു. അങ്ങനെ വരവെ ഒരു ദിവസം വൈകാ ഭഗവതിയുടെ ക്ഷേത്രത്തിൽപോയി തപസ്സിരിക്കണമെന്നുള്ള സ്വപ്നം അദ്ദേഹത്തിന്റെ ഭാര്യ കണ്ടു. അതനുസരിച്ചു പ്രവർത്തിക്കയാൽ ഗർഭോൽപാദനമുണ്ടായതായിട്ടാണ് ആദ്യഭാഗത്തു പ്രതിപാദിക്കുന്നതു്. "മാവേലിനാടുവാണീടുംകാലം" എന്ന മട്ടു കാണുന്നുണ്ടെങ്കിലും വില്ലടിപ്പാട്ടിനു് വേറെ മട്ടുണ്ടു്.

മെല്ലിയാൾ വൈക പകവതിയും
മേവിത്തരുളാലേ പടവീട്ടിൽ
എല്ലയില്ലാതെ പടകുതിരൈ
ഇലക്കമില്ലാതെ ആനയോടെ
ചൊല്ലത്തുലയാതെ പടകളാലെ
ശോഭയുടനാണ്ടാൻ പടവീട്ടിൽ

നല്ല പുകഴ്കൊണ്ട് പാണ്ടിയനും
നാടി വൈകയിലെ വാഴ്ന്തകാലം
ദേവതന്മാർ രണ്ടു കൂട്ടമാക
തെന്തെരുവും വട തെരുവുംവൈത്തു   10
താകമെന്നിയൊക്കെ വാഴ്ന്തകാലം
തഴൈത്തിതല്ലോ തെന്തെരുവും
വാഴ്ക്കയുററ വട തെരുവിൽ
വാഴ്ന്ത രാവുത്തർക്ക് മുൻപനാക
കേൾവിയുള്ള ചിതമ്പരരാവുത്തൻ
കീർത്തിയാകയാണ്ടകാലം തന്നിൽ
അന്തക്കാലത്തിലൊരു കന്നികയെ
അടുത്തു കല്ലിയാണം ചെയ്തിരുന്താർ
ചിന്തയിനാലിന്ത ചിവനടിയാൻ
സന്തതികളൊന്നുമില്ലാമൽ   20
ചെമ്മെ വരുംപടി കോവിൽതോറും
വന്മയുടൻ പൂജ വിളക്കുകളും
വലിമയുടനൊക്കെ നടത്തിനാരാം
കേട്ടിത്തിരിന്താരേ മടൻവചയായി
കീർത്തിയുള്ള ചിതമ്പരരാവുത്തർ
നീതിയുടനിന്ത ചിവനടിയാൻ

നിനൈന്തു പാലകൻ മേലിരക്കമുററ
മാസം രണ്ടു കഴിന്തിടവേ
മതലയില്ലൈ മനസുവെന്തു
നാഥാശരണമെന്നു നീറണിന്തു  30
നല്ല പുത്തിരരൈ താരുമെന്നു
എങ്കും ചെൻറു കോവിൽവരമിരുന്താർ
എനക്കു സന്തതി ഉണ്ടാമെനവെ
മങ്കൈ ശിവനടിയാം നിനൈന്തു
മനസ്സു മുററുടനെ ചലിത്തിരുന്താർ
തങ്കം മുഖം വാടി ഉറങ്കിടവേ
തെരിശനത്തിലെ കാണുവാരാം
എങ്കും പടിവാഴ്ന്ത ഭഗവതിയും
തനക്കു സന്തതി ഉണ്ടാമെനവെ
അന്നു തങ്കി പിററാംനാളതിലേ  40
അതി കാലമെ എഴുന്തിരുന്തു
ചെന്നു വൈകൈവാഴും ഭഗവതിയുട
ചിറന്ത കോവിലിലേ വരമിരുന്താം
നന്ദിയുടൻ പൂജ വിളക്കുകളും
നലമായ് നെയ്യ് അട പായസവും
ഒന്നൊഴിയാതെ ഒക്കെ നടത്തിയല്ലോ

ഉററമതലക്ക വരമതാക
നനച്ചമുന്തി ത്തുവരാമൽ
നാല്പത്തുനാൾ ഭജനമാക
നാല്പത്തൊന്നാം നാളതിലേ 50
നാടിവൈ കൈവാഴ്ന്ത ഭഗവതിയും
അങ്കുതന്നുള്ളിലുള്ള കരുമങ്കളും
അറിന്തു ശൂലവുമായ് ചെന്നുനിന്നു
കാപ്പിട്ടവർക്ക് പായസംകൊടുത്തു
കരുത്താൽ പുത്തിരരുണ്ടാമെനവേ
ക്രുപ്പിവരത്താലേ പായസംവാങ്കി
കൊണ്ടുപോകക്കണ്ടാൾ തരിശനത്തിൽ
തരിശനംകണ്ട പിററാംനാളിൽ
തിറപ്പെടവെ നേർച്ച തന്നെക്കൊടുത്തു
ഉരിമയുടൻ വൈകപകവതിക്ക 60
ഊററുനമസ്കാരം ചെയ്യെഴുന്നാൾ
നീ തരുക എനിക്കൊരു പുത്തിരനെ
വാകപ്പടത്താരു മെനത്തൊഴുതാർ
തിറമായ് പോനാരേ വിട്ടുതിയിലേ
ചിതമ്പരരാവുത്തരോടേ
ഇൻപമുടനൊക്കെ വാഴ്ന്തിടവേ

ഈരുന്ത മാസത്തിൽ വിടകുളിത്താൾ
അൻപിനുടൻ തണ്ണീർ കോരിപ്പോട്ടു
ആദിത്യനെ നോക്കി വണങ്ങിടവേ
ഉമ്പർലോകക്കും നായകമേ 70
ഒരു സന്തതിയെ താരും ഈശ്വരരേ
തമ്പുരാരെ ഉന്നി വണങ്ങിടവേ
തൈതനല്ലാളും ഏതോ ചൊൽവാൾ
നാൾവരുന്തിയേ തോഴിയരും
ശലിയമണം പുണരുവാരാം
വാളിണ മിഴിക്കഞ്ജനവും
വാരി ക്രുന്തലും മുടിഞ്ഞുകെട്ടി
നീളപ്പൂന്തുകിൽ അരക്കണിന്തു
നെററി പരപ്പിലേ പൊട്ടും തൊട്ടു
വിളങ്കിക്കാണാ നിൻറു രാവുത്തരും 80
വെററിയരെക്കണ്ടു മനം മകിഴ
മനംമകിഴ്ന്താൾ ശിവനടിയാൾ
മനത്തുറവുടനേ ചലിത്തിരുന്താൾ
കന്നിനകയാരും മുഖം വിളങ്ക
കനത്തതോർമുല കനത്തുവിമ്മ
ചീലം പകർന്നെല്ലാം മുറുകിടവേ

തെളിന്തു മനമെല്ലാം വാടിടുമാം
കോലമടിയെല്ലാം അഴിന്തിടവേ
കൊങ്ക കനത്തു കൺകറുത്തു വിമ്മ
ഏലക്കുഴലിലേ പൂ മൂടിവാൾ 90
മഞ്ചൾ മറന്താളേ കളിമറന്താൾ
വേൽമിഴിക്കേ മൈമറന്താൾ
വെററില പാക്കും തീൻ മറന്താൾ
മറന്താളവൾ തൊഴിൽ സെയ്യും
മടിന്തള്ളുവെയിൽ കാച്ചിടവേ
ഉറൈന്താളെ അവൾ നിത്തിരയിൽ
ഉള്ള നേരമെല്ലാം ഉറങ്കിടവേ
വെറുത്താളേ അവൾ കണവനോടെ
വേറുചിന്തൈ ഒന്നും കൂടാതെ
അത്തിറത്തവൾ മരുവിടവേ 100
അഞ്ചു മാസം തികൈന്തനവാം
മാസമാറു കഴിഞ്ഞേഴതിലേ
മകിഴ്ന്തേതോ ചൊൽവാർ രാവുത്തരും
ചേല തെളിന്തുടൻ പൊങ്കുവാലൈ
ചെപ്പുത്തുടൻ ഇടരോണമല്ലോ
കോവിലമർന്താരും മനം മകിഴ

കൊണ്ടു വെഞ്ജനങ്ങളൊരുക്കവാരാം
ഞൗതരിത്തുടനേ അയൽപക്കവും
അന്നു ചുററത്താരും ഉടൻകൂടി
കൂടിയൊക്കെ വടതെരുവിലുള്ള 110
കൂണ്ടുകല്ലിയാണമെൻറു ചൊല്ലി
നാടി പന്നിരണ്ടു പാനൈയിലേ
നാകപ്പാനൈ ഒൻറു വച്ചു
ഓടി പാലരിശി തേങ്കായ് പഴം
ഒക്കെക്കൂടെ വൈത്തു പൂശൈ ചെയ്താർ
വാഴം ഇളങ്കൊടി തൈതലൊംക്കള
വയററിൽ പൊങ്കുവാലൈ നടത്തിനരാം
പൊങ്കുവാലൈ കടന്താതിതൃനൈ
പോററി ശരണമെന്നു താൻ പണിന്തു
തൊങ്കല്ഴകിയ രാവുത്തനും 120
തോകയാരു മാകമനം മകിഴ
വാകിനാലേ പമൈത്തിരുപോരുമായ്
ചെങ്കുഴവി കവർന്നനേരം
ചങ്കയാലേ കൂടി കല്ലിയാണം
സരസ്സുമുടനൊക്കെ ആട്ടുവാരാം
വാരണങ്കു മന്തത്താർ മുലക്ക

മകിഴ്ന്തു തിങ്കൾ ചെൻറപോതേ
സാരമുടൻ വാറ തപസികൾക്കു
ചലിയാമലേ അമൃതമിട്ടാൾ
ഊരിലേ സർവർക്കും എളിയവർക്കും 130
ഒന്നുപോലെ ദാനധർമ്മംചെയ്താൾ
ആരച്ചെൽവമുടനായിഴക്കു
ആയി രണ്ടു തിങ്കൾ ചെൻറപോതേ
ആയി രണ്ടുചെന്ന മാസത്തിലേ
ആയിഴയാളും എഴുന്തിരുന്തു
പയ്യ നീറണിന്തു ശിവനെഉന്നു
പൈന്തൊടിക്കു നോവു തുടങ്കിനതേ

---

## XVI

ഈററില്ലത്തിൽ ഉണ്ടായ വിശേഷങ്ങളെ എത്രയും തന്മയത്വമായി വർണ്ണിക്കുന്നു. ഈ ഭാഗവും "മാവേലി നാടു വാണീടുംകാലം" എന്ന മട്ടിൽ പറയാവുന്നതാണ്. എന്നാൽ മുഴുവൻ അപ്രകാരം പയിക്കാൻ സാധിക്കുന്നില്ല.

മെയ്നോവറിയാതെ പാ വിരിത്തു
മെല്ലിയരും പാടിത്തുടങ്കിടുമാം

ചേയിഴക്ക മേനിനോവുതോന്നേ 140
ചെന്ന തോഴിയരും കേട്ടപോതെ
കേട്ട തോഴിയരും അരുകണെന്റു
കെപ്പുകെട്ടുമ്മാ എഴുന്തിരെടി
ഏടക്കുഴലാളേ മെയ്തോവുതോ?
എന്റു കേട്ട പോതേ ചൊല്ലിടുവാൾ
വാട്ടത്തുടൻ മേനി തളരുതമ്മാ
വാൾവെട്ടിടിപോൽ കുറുക്കമിന്ന
ചേഷ്ടയഴിന്തെൻ മേനിയെല്ലാം
ചേരനോകിറതും അറിവേനെടി
എന്ന പൊഴുതിലെ തോഴിയർകൾ 150
ചെന്റു താമസങ്കൾ വാരാമൽ
ചേയിഴയാളന്ത മരുത്തുവത്തൈ
നന്മയുടൻ കൂട്ടി വരച്ചൊന്നാർ
നളിവോടൊരുത്തനോടിപ്പോയി
വന്തുടനന്ത മരുത്തുവത്തിൻ
വാചലിലേ ചെൻറു വിളിത്തിടവേ
വിളികേട്ടതൊരു മരുത്തുവയും
വേറെവെള്ളൈകൾ പകർന്തുടുത്തു
നളിവോടു തൻ പാവുകളൈ

നാഥാ! ശരണമെന്നു നീറണിഞ്ഞു 160
വെളിനിക്കയെന്നു കൈതൊഴുതു
വിരൈന്തുവന്താളേ ത്തുതനോടേ
കള്ളിപൂകിരവേ വഴിനടന്താൾ
കലങ്കാമലീററുപ്പൂർ പുകുന്താൾ
ഈററുപ്പുരക്കു ചടങ്ങുംചെയ്തു
ഏന്തിഴലാളന്ത മരുത്തുവായും
ആററുംപടി വന്ത മരുത്തുവത്താൾ
അന്നേ മലങ്കാതെൻറരുകണൈന്താൾ
ചീററത്തുടൻ മേനിതളരുതമ്മാ
ചിന്തകലങ്കി ഉള്ളഴിഞ്ഞു ചൊൽവാൾ 170
ക്രൂററുവനാർ വന്തു ചെനിത്തതെടി.
കോളാലിറപ്പേനോ മരുത്തുവമ്മാ?
ഇനി നാനിനി ഇരുക്കമാട്ടേൻ
ഇനി നോവു വന്താൽ പൊറുക്കവല്ലേൻ
കന്നി ഉള്ളമെല്ലാം നടുങ്കുതമ്മാ
കൺകളിരടി മുൻപറക്കുതമ്മാ
നാനറിഞ്ഞു മുന്നിരുന്തോനില്ലൈ
നല്ല കൊള്ളയാലേ ഇറപ്പതെല്ലാം
വെന്നിയോടെ ഇന്നു പിഴൈത്തിടിലോ

വേണ്ടാ മക്കളെൻറു ഇരുന്തിടുവേൻ 180
മലങ്കാതെയെൻറു മരുത്തുവയും
വാങ്കി എണ്ണതന്നെ ഓതിടുവാൾ
കലങ്കാമലന്ത കാർകുഴലാൾ
കനകത്തളികയിൽ എണ്ണെ വാർത്തു
മലങ്കാമലൊണ്ണെ നീരൊഴ്ക
മേനിതെളിന്തുടനേതോ ചൊൽവാൾ
നലംകൊണ്ടു നീയും പാലകനെ
നന്നായ് പെറെറടുപ്പായ് മകളേ
വേണ്ടുംപടി പാലൻ പിറന്തിടിലോ
മെയ് നോവിനി വന്താൽ പൊറുക്കവെല്ലേൻ 190
ഇനി നോവു വന്തു പിടിത്തിടിലോ
തായ് തകപ്പനാരെ കാണവേണം
മാണ്ടുപോകുംമുന്നേ രാവുത്തരെ
വന്നു കണ്ടു പോക ചൊല്ലുമെൻറാൾ
പൂണ്ടുപിടിയിങ്കളിവരെഇന്നു
പെൺകൊടിയേ നീരിപ്പടിയേ
വായ് പുലമ്പിയേ വാക്കുരെത്താൽ
വന്ത പെൺകളുന്നെ നകൈയാരോടി?
ആശയുററതൊരു കണവൻ വന്താൽ

അവർ പെറുമോ നീ പെറുമോ? 200
തായ് വന്താൽ ധായ് പെറുമോ
താൻപെറുകിറതല്ലാമൽ
തായോ നീയോ ഇൻറു പെറുകിറതു
തങ്ങിയൊത്ത പെൺകളെല്ലാം
പായമുടനെ പല പേച്ചും
പറയാതോ മകളേ ഇന്ത
നോവുവരും നേരം പൽകടിത്തു
നിൻറുടലു ചററ പൊറുത്തിടമ്മാ
എല്ലമിട്ടു വാറ കട്ടെറുമ്പു
ഇറുക്കിനാപ്പോൽ വരുകുതുള്ളം 210
ഓലൈ ഇരുന്ത കാതു രണ്ടും
ഉരുത്തണ്ടിലെ പററി അമ്പുപോലെ
ചേലൈ കെട്ടും തൻെറ അരകളെല്ലാം
ചീരടങ്കിടവേ അവരതിശയിക്ക
മാലൈ പടുകിറ നേരത്തിലേ
മരിപ്പേനെടി മരുത്തുവമേ
മരുത്തുവ എൻേറ പുലമ്പിടവേ
മരുമടവാർകൾ ചുററും നിൽക്ക
ചായൽമിഴിയാളേ മാണിക്കമേ

ചന്തമുടൻ പാലൻ പിറന്തിട്ടമേ 220

ഇയൽമുഖ നിണം കുഥിഴിവര

എന്നൈ നീങ്കൾ വന്തു പിടിയുമെന്നേ

പിടിയുമെൻറ ശത്തത്തിലേ;

പോതലിത്താളെ മരുത്തുവയും

ചറേറ പൊറുത്തിട്ട മകളേയെന്നു

തളരാതെയെൻറു മരുത്തുവായും

ഉറവപ്പിടിത്തു മെയ് നോവികലിലോ

ഉടനെ നോവു വന്തകെട്ടുപിടിയായ്

---

## XVII

ഇതിൽ പങ്കുനി (മീനം) മാസം പന്ത്രണ്ടാം തീയതി ഉത്രം നക്ഷത്രത്തിൽ വെള്ളിയാഴ്ച ചതുർദ്ദശി ചേന്ന ദിവസം ഒരു മകനെ പ്രസവിച്ചതായി പ്രസ്താവിക്കുന്നു. ഇവയെല്ലാം ചേന്ന വഷം ഏതാണെന്നറിഞ്ഞാൽ ഇതിൻെറ രചനാകാലം. ഏതാണ്ടു് ഊഹിക്കാവുന്നതാണു്. മാത്രമല്ല ഗ്രന്ഥാക്ഷരം മലയാഴ്മ, തമിഴ്, തുളു, ആര്യം, കർണ്ണാടകം മുതലായ ഭാഷകളാണു് ഇദ്ദേഹത്തെ പഠി

പ്പിച്ചതായി പറഞ്ഞുകാണുന്നതു്. ഈ ഭാഗത്തിൽനിന്നും രചനാകാലം ഏകദേശം അനുമാനിക്കാൻ സാധിക്കും.

പററിപാലകനെ പെററെടുത്താൾ
പങ്കുനി മാസം നാൾ പന്നിരണ്ടിൽ 230
ഉത്തിരമേ നല്ല നാളതാക
ഉയർന്ത വെള്ളിയാഴ്ച ചതുർദ്ദശിയിൽ
പെററു കുരവികളും പൊലിന്തുടനെ
പൊന്നിൻ മടവാരനെപ്പേരും
അനെപ്പേരുമൊക്ക കൂടിയല്ലോ
ആരപൊലിവുകൾ കൊട്ടപ്പാരാം
സ്നേഹിന്തുടനന്ത മരുത്തുവയും
ചിറക്കൈക്കൊപ്പൂഴ്ക്കൊടി തന്നെ മുറിത്തു
കനിന്തു പാലമൃതം തന്നെക്കൊടുത്തു
കയ്യതിനാൽ വാങ്കി അണെത്തുക്കൊണ്ടു് 240
മനംമകിഴ്ന്തേ പാലകനെ
മഞ്ചണയ്നീരും ആട്ടുവാരാം
ചിത്തം കുളിർന്തിമ്പത്തോടിരുന്ത
ചിതമ്പരരാവുത്തരോടേ
ഇഷ്ടത്തുടൻ വടതെരുവിലുള്ളോർ
ഇരുന്ത മടമാർകളനയ്പ്പേരും

വട്ടമുല: നല്ല മാതരേയും
മകനേയും വന്തു കാണുവാരാം
അത്തികുരുനാഥാ ചരണമെൻറു
അന്നുതൊട്ടു ഇരുപത്തെട്ടാം നാളതിലേ 250
നൽത്തങ്കപുരിയും പരമീശനാം
നാമം "മാരിയാട്ടംപെരുമാ"ളെന്നു
നിത്തകലിയാണംപൊലിയുന്നു
നിറയ ചോറിട്ടാർ തപസികൾക്കു

---

അന്തിമതിചെഞ്ചടയോനരുളതാകവേ പിറന്ത
അറിവതുററ രാവുത്തരുക്കേ താൻ
അമ്മവൈക പകവതിയിൻ അരുളതാകവേ പിറന്ത
അഴകതുററ പാലകരൈന്താരേ
വന്ത പേരെടുത്തണാകം മാരിയാട്ടംപെരുമാളുക്കു
വന്മയുടൻ പണികളണിന്താരാം 260
വാകുവന്നത്തളയിട്ടു വിരിക്കോർവൈ ചിലങ്ക
വാകുപടകാലുക്കണിന്താരാം
ചെന്നിരുകചേരക്കിണങ്കവേ പൊന്നരവടവും
ചിറക്കമണി ചിലങ്കയോ താൻ
ചെപ്പമാന വെള്ളിയരഞ്ഞാണമത്തു മൂന്നുചുററും

ചുററിഞരയിലണിന്താരാം
ചങ്കുവള കാലുകളിൽ തക്ക വിരൽ മോതിരവും
താരവള കൈയിലണിന്താരാം
ചങ്കിലായ മോതിരവും കുഴലു പുലി നകവും
ചന്തമായ് കഴുത്തിലണിന്താരാം 270
വട്ടവാർ മുഖംവിളങ്ക ചൂട്ടികെട്ടി നെററിപരം
വരിക്കോലൈവെ കെട്ടിവൈത്തപോതേ
വന്നമാന പൊന്നവാളി വാർകഴൽ പണിയണിന്തു
വന്നമാറു തിങ്കൾ ചെൻറപോതേ
ഇഷ്ടമുടൻ വായമിർത്തും ഊട്ടുമെന്ന രാവുത്തരും
ഇൻപത്തുടൻ അൻറു നിനൈന്താരാം
ഇശ്ചയാനനാള കേൾക്ക അരിശിപണവുംകൊടുത്തു
ഇതത്തനാള്ള കേട്ടുകൊണ്ടപോതേ
തട്ടുപാടില്ലാതെ നാളിൽ പാൽപഴവും ചക്കരയും
തനിത്തേനും പഞ്ചസാരയോടു താൻ 280
താമരിശിയും കിടാരം തയിർപാന കോഷങ്ങളും
തക്കവെഞ്ജനം ഒരുക്കി ഒക്കവേ
തിട്ടനക്കരവയിട്ടു പാലൂട്ടുക്കലിയാണം
തെളിന്തോടി ചോറുമിട്ടപോതേ
തെരുവൊക്കെ കൂടിയല്ലോകലിയാണമാടി നന്നായ്

ചെൽവമായൊരാണ്ടു ചെന്നപോതേ

ആട്ടക്കലിയാണമാടി അരയിൽ പൂവാടൈ ചാത്തി

അഴകതൊത്ത പാലകനൈത്താനേ

ആശയുടനോടി മണ്ടി അനയ്പോരെടുത്തണയ്ക്കും

അഞ്ചുവയസായ് വളന്തപോതേ 290

നാട്ടമുടൻ രാവുത്തരും പാലനെഴുത്തോത്തുകയ്ക്ക

നൻമുക്രുത്തം കേട്ടുകൊണ്ടപോതേ

നല്ല വാത്തിയാർ പിള്ള കരുക്കളെല്ലേ
വരവഴൈത്തു

നാടിയെ കൊട്ടത്തുകൊണ്ടപോതേ

ചട്ടമുടൻ പാലനൈ ചിറക്കപ്പള്ളിക്കങ്ങിരുത്തി

തെളിന്തുടനെ വാത്തിയാരുംപിള്ളയും

ഇഷ്ടമൊത്ത പാലനക്ക ചട്ടമാനവായ്പ്പാടത്തെ

ഇണങ്കുംപടി ഓതിവത്തിരുന്താരേ

വാട്ടമെന്നിയെ കിരന്തം മലയാൺമയും തമിഴും

വന്മയാന തുളുവെഴുത്തിനോടേ 300

വാകപട ആരിയവും കണ്ണാടവും പടിത്തു

വാറപോരതിശയിക്കവേ താൻ

ഇപ്പടി എഴുത്തിനും ചമത്തരാരുമില്ലൈയെന്നു

എന്നിണങ്കിയേ പടിത്തു മുററിയേ

എഴുത്തുവായന പടിത്ത പാലനുക്കവേണ്ടുവന്നു
എന്നവെൻറു രാവുത്തരും ഉന്നിയെ
ചെപ്പമാക വാത്തിയാർ കുരുക്കളൈവരവഴൈത്തു
ചിറന്ത പൊന്നുംപാരം കൊടുത്താരാം
ദക്ഷിണയും വാങ്കിയന്ത വാത്തിയാർ പിള്ളെ
മകിഴ്ന്തു
ചെമ്മൈ വരവേണുമെൻറു ചൊല്ലിയെ 310
ചെമ്മെ വരവേണുമെൻറു തെളിന്തു കുരുക്കൾനടക്ക
ചെപ്പമുടനൻറു നിനന്താരാം
നന്ദിയായ് വളന്തു പാലനേഴ്‌വായതാനപോതു
നല്ല ചിതമ്പരരാവുത്തരും
ഒപ്പമുടൻ പാലകനൈ കണ്ടു മനം താൻമകിഴ്ന്തു
ഉവന്തുടനേ താൻ നിനൈന്താരാം
ഒള്ളിയചിറമത്തൊഴിൽ ആയുതങ്ങളിൽപയിർചി
ഒക്കവെ വേണുമെൻറു നിനൈന്താരാം

---

## XVIII

മാരിയാട്ടുംപെരുമാളുടെ ആയുധാഭ്യാസഘട്ടമാണിതിലെ പ്രതിപാദ്യവിഷയം.

എഴുത്തു പടിത്തപിൻപു മാരിയാട്ടുംപെരുമാളും
വട്ടപ്പരിശയിലെ ചൊട്ടച്ചിറമംതന്നെ 320

വന്മയായ് പടിപ്പുരക്കു നന്മുഹൂർത്തം കേട്ടുകൊണ്ടു
തിട്ടനെ കരുക്കളേയും ചെപ്പമുടൻ കൂട്ടിവന്നു
തിറത്തോടിലങ്കംപുക്കു പത്തിനിയുമിട്ടുകൊണ്ടു
അഷ്ടമംഗല്യത്തുടനെ വെററിലപാക്കും
വച്ചൊരുക്കി
അരുകെ വിളക്കു നിറനാഴികൂട്ടി വെച്ചുകൊണ്ടു
ആറുമുഖപ്പിള്ളയാക്ക് അപ്പം അവൽ വച്ചൊരുക്കി
അവിടെ ഗണപതിയെ പൂജിച്ചുകുമ്പിട്ടുകൊണ്ടു
തേൻമിഴിയാരെല്ലാം നല്ലർപാലനെ വരവഴ്യ്ത്തു
ചെപ്പമുടൻ നെഴുവിത്താ ആശാൻ ദക്ഷിണയും വാങ്ങി
മൂന്നടത്തുടനെ പന്തി പരിശയെടുത്തുകൊണ്ടു 330
വലത്തുമിടത്തും കേറി കൈകൾ രണ്ടിലും കൊടുത്തു
മേനിയുടൻ തൊങ്കംതട്ടി വെള്ളപ്പൂവിട്ടു കുമ്പിട്ടു
വേണ്ടും ചിറപ്പണികൾ ചെയ്യലൊക്കെ ചെയ്തിത്താരാം
തുള്ളിയതപിടിച്ചു ചെയ്യും തൊഴിൽ പന്തിരണ്ടടവും
തുടന്താരടവുകളും വെട്ടും വലിമാനങ്ങളും
പതറിയെ രാജൻ കാലും മലുക്കൽ കുടകൽമിന്ന
പയ്യുകഴിക്കാലുകളിൽ പന്തിരണ്ടടവുകളും
പതറാമൽ കാലെടുത്തു ചുററവും തന്റെറ വാനെറിയും
തക്കെഴുത്താണിയന്ത തന്തരവനാറിയോടേ

ഉയരെ എടുത്തുചുററി വീശുമന്താ രാജൻ കാലും 340
ഉള്ളരുകി മാരിചാട്ടംപെരുമാറ പിടിത്തിടവേ
പരിശയെടുത്തുടനെ മിതിർന്ത ശെരവംതന്നെ
പയ്യവേ മുഖത്തിലോങ്ങി മുറിച്ചുവിഴുന്തകത്തു
കരികമ്പയററുടനെ കയ്യിൽ വാളിടികറ മിന്ന
കനത്ത മുനത്തൊഴിലും കതിത്ത കോടർവീച്ചും
വീരിയം വരുംപടിക്കെ കനത്ത മാററാൻപിടിയും
പിറചൂട്ടം പുള്ളടിയും പിശകാമൽ വെട്ടുകളും
ചരിയെല്ലാമെൻറുചൊല്ലി ചിറമത്തൊഴിൽകളെല്ലാം
ചന്തമുടൻ മാരിചാട്ടംപെരുമാറ പഠിത്തിടവേ
ഒററയില വെട്ടുമന്ത മുൻപിടികട തലയും 350
ഒരുവാളിലെ ചിറമം ചമുതാടി കുത്തുകളും
പററികുത്തും ചൊട്ടകറ വാറവട്ടയം ചിറമത്തൊഴിൽ
പത്തിരവും ചൊട്ടകവാറ മറവാൻ ചുരികയോടെ
കറെമൊന്നും കൂടാമലേ കുതിരമീതിൽ ചിറമം
കൂടിപ്പുല്ലയത്തിൽകുത്തും കുന്തത്തിൽപ്പയിററുകളും
ചററും പരികൊപ്പം നിൽക്കാനാരുമില്ലെയെൻറു
കതിത്തു ചിറമംചെയ്താർ മാരിയാട്ടം പെരുമാളും
കൊണ്ടുവന്തതൊരു നല്ല കുരുക്കറ പടിത്തതെല്ലാം
കറയററവേ താൻപിടിത്താൻ മാരിചാട്ടം പെരുമാളും

360

മണ്ഡലം വിയക്കംപടി മാററാൻ മലങ്ങിടവേ
വാടാമലെ ഒററ മണിവാളുംകൊണ്ടു കൊടുപ്പാരാം
പൂണ്ടൊരുവാളിണങ്ക പൊന്നിൻവീര ചങ്കിലിയും
പുകഴ്ന്ത മണിവിരുത്തും ക്രൂടിയവക്കേയണിന്താർ
തണ്ടിയാരുമില്ലൈയെന്നുചിതംപാര രാവുത്തരും
തക്കപ്പൊന്നെടുത്തു കുരുവിന്നു കാണിക്കയുംചെയ്തു
നൻമയുടൻ മാരിയാട്ടുംപൈതമാൾക്ക പൂവുംനീരും
നലമായ് കുരുക്കൾചെയ്തു കാലമാനത്തും പടിത്തു
ചെമ്മൈ വരവേണമെൻറു പൂവുംനീരും വീഴ്ത്തിഉടൻ
തെളിന്തു കുരുക്കന്മാരും നലമാകപ്പോയ് നടന്താൻ
തെളിന്തു കുരുക്കൾപോക ചെപ്പമാകത്താൻ നിനൈന്താർ 370
വന്മയുടൻ നമുക്കു കുലത്തൊഴിലാം പുരവിയേററം
വാകുടൻ പടിക്കയെൻറു മനമതിലെ താൻനിനൈന്തു
ഉണ്മയുടൻ നൽമുഹൂത്തംകേട്ടു വാൻപുരവിയേറ
ഉള്ളംതെളിന്തു മൂത്ത രാവുത്തരും താൻ നിനൈന്താർ

---

# XIV

ഇതിൽ മാരിയാട്ടുംപെരുമാളുടെ കുതിരകയററ അഭ്യസനമാണു പ്രതിപാദിക്കുന്നതു്.

വാരുമെന്നുടയ പുരവിയത്തു കെട്ടിയഴകാൽ
വന്മയോടു പല ചാണികളെ ഏവിവിട്ടുമാം
താരമോടവർ കുതിരകളഴിഞ്ഞു വരവേ
തക്കമെല്ലമൊട്ടു കലന കടിഞ്ഞാണിനുടനെ
നേരേവെച്ചു കടിഞ്ഞാണുകളിറുക്കി വിരവാൽ
നെററിതന്നിലണിയും പവരൻ ചിമിട്ടി വരവേ 380
വിരവോടു മണി പൂത്തണ്ട കന്നവാറും
വിരവോടൊക്കെയുമെടുത്തു കുതിരക്കണിയുവാർ
വെററിയേറു ചലങ്ക തണ്ടപല പറയുടൻ
മെല്ലെ ചല്ലിയൊടു നാലുകാലിൽ ചിലമ്പും
പററിനിൻറതൊരു പിൻവാറു കന്നായവും
പണിയമുക്കിയെ മണി അരയിലാക്കവും
തെററിനിൻറ പരിയിൻ പലകാലു കെട്ടവും
തെളിവോടനുമാനവുംചെയ്തു പുരവിമീതിൽ
കററംക്രൂടാമലരിയുടനേ നാളികേരം
കറവുവരാമൽ നിറനാഴി അഷ്ടമാംഗല്യം 390

നല്ലവനാളുതന്നിലവർകൊണ്ടു ചൊൽവരേ
നലമൊടൊക്കെയുമമത്തിയവർ നിന്തിടുവ രാം
വല്ലയങ്കളൊടു വാൾപരിശ ആയുതങ്ങൾ
വന്തു വടതെരുവിലുള്ളവർകൾ കൂടുവാരാം
ചെപ്പമോടവിടെ മാരിയാട്ടം പെരുമാൾ
ചെപ്പമോടു നല്ലവള വടി. പണിയണിവരാം
ചൊല്ലും വീരകാളിപ്പൂട്ടുടത്തരയിലേ
ശോഭയോടരയിൽ വെള്ളയരഞ്ഞാണമിട്ടുവരാം
കാമനൊത്തപടി ഉററു രാവുത്തർ വരവേ
കണ്ടു മാതർ മനമൻപൊടണിന്തഴലവേ 400
ശീമയില്ലാതെ മടവാർ പിൻതുടരവേ
ചെന്നു മാതർമനം അൻപൊടണിന്തഴലവേ
പുശമഴക മതിനൊത്തമാററഴകുമായ്
പൂമിയതിൽ ഇനിയവനു ശരിയാരുമില്ലെ
ഓമൽതൻപിറകെചെന്നു മടമാതർ പറയ
ഉററു രാവുത്തർ വൈകാളിയിൽ ചെൽവരാം
അപ്പമെൽപ്പൊരിയൊടട പയറുമാങ്കനിയുടൻ
അവകടന്തരി പൂവുതണ്ണീരു വൈററിലൈ
ചെപ്പമോടുനല്ല വിനായകനു പൂജചെയ്തുടൻ
ദേവന്മാർക്ക് ചില ദക്ഷിണകൾ ചെയ്തിടുവരാ 410

നൽപ്പിനൊട്ട തൊഴവിത്തു തൊങ്കൽതട്ടിയേ
നൻമുഹൂർത്തംകണ്ട രാവുത്തർ വരവേ
കപ്പമിട്ട കുതിരക്ക ചിലവയ്യഴകനിനാൽ
കൂടി രാവുത്തന്മാർ പുരവി തട്ടിവരവേ
ഉടനെ കാലാംപുരവി പിടിത്തിരുപുറവും
വെററിയൊക്കയും പുകഴൊട്ട ചെല്ലവേ
പയ്യമാറിവിട്ടപുരവി മെള്ളവരവേ
കററരാവുത്തർമാർ പുരവി വീതി വിടവേ 420
നേരേ വീതിയിലടിത്തുടനേ ധൂളിപറക്ക
കന്നിവല്ലയമതുതകി വീതി പടവേ
കശ പകുത്തിരുപുറത്തിലുമടിത്തിട്ടവരാം
ചെന്ന വട്ടമതിലെ പുരവി ഏറിവരവേ
തെയ് തെയ് എന്നവർ ചിലമ്പണി പുലമ്പിട്ടമാം
ഉന്നിനിന്നവരെല്ലാരും മനം മകിഴവേ
ഉലകമതിരവേ വൻ പുരവി ഏററുപടിത്താർ

# XX

മാരിയാട്ടുംപെരുമാളുടെ പുരവികയററം ആയുധാഭ്യാസം മുതലായവയിലുള്ള പാടവത്തെയാണു് ഇതിൽ പ്രതിപാദിക്കുന്നതു്.

ചന്തത്തുടനേ പുരവിമീതേ
സരസമുടൻ പരദേശിയുമേറ
വന്തവർ നിൽക്കവേ പുരവിമീതേ 430
വടിവുടനേ രാവുത്തരുമേറ
ചിന്തകൾ മകിഴവേ പുരവികൾ വിടവേ
തിറമൊടു കട്ടിയലും കൈകൊണ്ടേ
അവരവരപ്പടി വെട്ടുംകുത്തും
അഴകൊടു കണ്ടു തടുത്തുകൊൾകെന്നാർ
നേരേ കൈവാളും വെട്ടിടവേ
നിർണ്ണയമാകവേ കോരിയെടുത്തു
താരകൾ മിന്നവേ പിറവീച്ചാലേ
തട്ടിയെ വെട്ടിടുവാൻ പരദേശി
കോരിക്കൊണ്ടൊരു മുന ചിതറിടവേ 440
കത്തിടുവാർ മേവിയ രാവുത്തരും
ചീരൊടു വരുകിറ മുനയതുകണ്ടു
തിറമോടു വിലക്കിടുവാൻ പരദേശി

നന്നെന്നിവരുടെ കുത്തുതടുപ്പാൻ
നലമൊടുയത്തിയെ മുഖത്തുകുത്ത
കന്നിയരാവുത്തരുമത്തുകണ്ടു
കഴയിലെ തൂങ്ങിയേ മാർവിലെ കുത്ത
വെന്നിയുടൻ പരദേശിയുമപ്പോൾ
വിരവൊടു വരുകിറ മുനയത്തുകണ്ടു
തിണ്ടന കട്ടിയൽ ചുഴിയവെ കെട്ടി 450
മീളുംമുന്നേ പടിത്താർ കട്ടിയൽ
തൊഴുതല രാവുത്തരുമത്തുകണ്ടു
തുള്ളിയമുടയ വരിപ്പിടിയുണ്ടോ
പഴുത്തുകൾ വാരാമൽ പരതേശി
പകയൊടെതിർപ്പവരൊരുവരുമുണ്ടോ
അഴിനിലവാരാതെന്നുട കൈകൾ
അരുചെറുപ്പാരിപ്പുവിയിങ്കൽ
പുഴവുകളൊഴുകിന നറുമണം വീശ
പൊരുമെന്നവരുട കൈകൾ പിടിക്ക
കൻമല പുരവിയെ വീതിയിൽ വിടവേ 460
കണ്ണെത്താമലൈ പോകിറനേരം
ചെമ്മേ ധൂളിയിൽ നാലരനാഴിക
തേടിക്കണ്ടതിലൊരുവരുമുണ്ടോ

വന്മയോടാകാശത്തിലെ ചെല്ല
വാറാരെൻറവർ ചൊല്ലുംമുടന്ന
നന്ദിയോടവിടെപ്പുരവിയമത്തി
നലമൊടിറങ്കിട്ടവാൻ പരദേശി
കണ്ടവരൊക്കവേ കൊണ്ടാടിടവേ
കയ്യിലെ ചങ്കിലി വിരുത്തുകളിടവേ
കൊടിയും തോരണം വാടാമലെ കേറ 470
പണ്ടുള്ള വരില്ലമിപ്പടിയുണ്ടോ
പരിയേററിന്ന തിറമുടയവരെന്ന
ഏന്തി കൈയിലുമവർ പുകരം വീശിടവേ
ഏഴിലൊട്ടു പുരവി ഏററം പടിത്താർ

---

നീതിയുടനേ വളന്താരല്ലോ
തിരുമാരിയാട്ടം പൊരുമാളുംതാൻ
മിക്കളെള്ള പേർകളതിശയിക്ക
ഉറവപ്പലകൈക്കു വല്ലവൻ നാൻ
ഏള്ളമൊരു കുറവെന്നിയേ താൻ
എട്ടുത്ത ആയുതങ്കൾ പതിനെട്ടിലും 480
എതിർത്തൊരുവരും വാരാമലേ
ഇതമാകവേ താൻ പടിത്താർ

നടന്തിത്തു കാണവൽ കീത്തി
നാട്ടിലെങ്കുമൊക്കെ ഒന്നുപോലെ
നല്ല ചിതംപര രാവുത്തരെന്നു
നളിവൊടു മന്നവർ മകിഴ്ന്തുചൊൽവാർ
കൊടുന്തവമാകവേ വൈകൈ വാഴും
കൊററപ്പെരുമാളേ മാരിയാട്ടും
കൂട്ടിവരവേണം രാവുത്തരൈ
കഞ്ചു മാരിയാട്ടും പെരുമാളൈത്താൻ 490
ചററും ചലിയാമൽ പാണ്ടിയനും
ചന്തമുടനാന വാളൈവിട്ടു
വന്മയുടനെ ഞാനവാളൈ
വടതെരുവിലെ എവുവാരാം
വന്തു ചിതംപര രാവുത്തരെയും
മകനെയും കൂട്ടിക്കൊണ്ടു പോനാർ
പൊന്നുംമുടിചേരും വൈകൈ വാഴും
പുകഴവേന്തനും മനം മകിഴ
പുതുമയുടനേ മാരിയാട്ടും
പെരുമാളൈ ചേവുകം കൊള്ള 500
ചേവംകൊണ്ടു പന്നിരണ്ടുപേരൈ
ചേർത്താർ മാരിയാട്ടും പെരുമാളോടേ

ചേരപ്പന്തിരണ്ടു രാവുത്തക്കും
ചിറന്ത മുന്നിലയും കല്പിത്താരാം
ആകനീകരു പന്തിരണ്ടുപേരും
അവൻ വശമാക നില്ലുമെന്നു
അരചർ തിരുവുള്ളം പററിയല്ലോ
അന്നു മുന്നിലയും കല്പിത്താരാം
കൈയ്യായിരം മെയ്യായിരം 510
പടിത്തരമായ് വൈത്താരുടമയെല്ലാം
കൈയിലക്കമിട്ടു പൊൻകൊടുത്തു
കാതലുടനെ പാണ്ടിയനും
മിക്കപ്പുകഴാലെ ചേവംകൊണ്ടു
വേണ്ടും പടിയുടൻ വിടയേകി
മീണ്ടും പോറാരെ വടതെരുവിൽ
വെററിഉടനേ വാഴ്ന്തിരുന്താർ
അന്ത വിശേഷത്തൈക്കേട്ടോരല്ലോ
തെൻതെരുവിലുള്ള രാവുത്തന്മാർ
അടങ്കലാംക്കൂടി ഒരുമിത്തല്ലോ 520
അവർ വെററികാണവേണുമെന്നേ
ഇന്ത മാരിയാട്ടും പെരുമാളുക്കു
ഏതു വെററികണ്ടു മന്നവനും

കൈയ്യൂക്കായിരം മെയ്യൂക്കായിരം
പടിത്തരംവൈത്താർ ഉടമെയല്ലാം
കൈലക്കമിട്ടു പൊൻകൊടുത്തു
കാതലുടനെ പാണ്ടിയനും
പൊന്നുംകൊടുത്തവന്മയെല്ലാം
പൊതുസ്ഥലത്തിലൊന്നു കാണവേണം
താണ്ടുംപരികററമേൽ നകുലൻ 530
തമ്പുരാൻകുട്ടി റാവുത്തരും
തണ്ടിച്ചെന്നുടനേ ഓലവൈത്താൻ
ചമ്മതം മാരിയാട്ടും പെരുമാളുകൾ
വേണ്ടുംപടിയേ രാവുത്തരും
മേനിയുടനോലൈ വാങ്കികൊണ്ടു
വേന്തൻ തിരുമുമ്പിൽ കരയേറി
വെററിഉടനേ അറിവിത്താനാം
അടിയേനിക്ക മാററാനായി
തെൻ തെരുവിലുള്ള രാവുത്തന്മാർ
അടങ്കലംക്കൂടി ഒരുമിത്തല്ലോ 540
അതിലൊരുവൻ വന്തു ഓലൈവൈത്താൻ
വിടിവടന്ത നേരത്തിലേ
വെട്ടകാണവും വേണമല്ലോ

മടിയാമലേ ആനവാളെ
തെൻതെരുവിലെ ഏവുവാരാം
തമ്പുരാൻകുട്ടി രാവുത്തരെ
തിരുമുൻപിലേ കൂട്ടിവര
വന്താ രാവുത്തരെ നോക്കിയല്ലോ
മന്നർ തിരുവുള്ളം പറവുവാരാം
മാരിയാട്ടും പെരുമാൾക്കാക 550
ഓലവക്കും പകക്കായല്ലോ
മാനഭത്തോടെ വെട്ടവേ താൻ
വന്തു ചമൈന്തുടൻ നിൽക്കുവാരാം
മററും തെരുവത്തിലുള്ളപേരും
വന്തു മുഖംകാട്ടി നിൽക്കുവാരാം
ചീറിവെട്ടുംപോത്തു രണ്ടുപേരും
ചിറന്തപടിതങ്കൽ രണ്ടുപേരും
ചിറന്ത പടുത്തങ്കൾ ചൊല്ലുവേണം
ചെപ്പമാകത്തിരുമുമ്പതിലേ
നിന്നു ചമുതങ്കൾ ചൊല്ലുവേണം 560
നീതിയുടനന്ത തമ്പുരാൻകുട്ടി
നിന്ത രാവുത്തരുമേതോ ചൊൽവാർ
വന്തു കളരിയിൽ കനിയുംപോതേ

വാറംപിടിത്ത കൈ വിഴവെട്ടുവേൻ
നിന്ന മാരിയാട്ടും പെരുമാളുംതാൻ
നെഞ്ചിൽ കുത്തിട്ടുവേൻ എന്നമൊഴിന്താൻ
വന്തെതിത്ത രാവുത്തന്മാർ
മാറി ചമുതങ്കറം തപ്പാമൽ
ഇടന്തിരുനേരം വെട്ടുവേണം
തുടന്നിന്തനേരം വെട്ടുവോതാൻ
തുണിന്തിരുന്താരേ മറിപ്പിനവേ 570
വന്തെതിത്ത രാവുത്തന്മാർ
വാകുപട പഞ്ച പക്ഷിപാത്തു
നാളെക്കാലമേ രണ്ടുപേരും
നല്ലമററ വെളിതനിലേ വന്തു
നാടിച്ചോണപോതേ വെട്ടുമെന്നു
നളിവോട്ടു മന്നരു കല്പിത്താരാം
നീളപ്പോനാരേ വിടയുമേകി
വിടുതിയിൽചെന്നു രണ്ടുപേരും
മേവിഅന്നു തങ്കി പിററാംനാളിൽ 580
കാങ്കു കച്ചകളും കെട്ടിയല്ലോ
കരുപ്പു തൊപ്പാരം പോട്ടുവാരാം
കമ്പിളിക്കയറും കെട്ടിയലോ

കെണ്ടതാണ്ടിയും പോടുവാരാം
അങ്കിരുപേരും ചമൈന്തല്ലവോ
വെന്നിമാലൈയും പോടുവാരാം
അഴകൊടു വെള്ള മറച്ചുടുത്തു
അവൻമെയ്യിലെ ജപാലവീശ
തിരുനീരും ധൂളിത്തല്ലോ
തിറത്തൊടു വെട്ടച്ചെല്ലുവാരാം 590
പരിശയവും വീരർകളും
പടവീട്ടിലെ ഉള്ളപേരും
ചെപ്പമാകവേ കളരിയിലെ
വന്നു മുറയിലേ കൂടുവാരാം
പതിനെട്ടു നല്ല പട്ടറയും
വെട്ടുകാണവന്നു കൂടുവാരാം.

---

## XXI

ഇവരുടെ യുദ്ധാഭ്യാസം കാണുന്നതിനു വന്നുകൂടിയ ജാതിക്കാരിൽ മടവർ, ചാന്റോർ, വട്ടുവർ, തുലുക്കർ, ഇടയർ, തെലുങ്കർ, പാണ്ടിയർ, തച്ചർ, പട്ടാണിമാർ, കുറവർ, കൂത്താടികൾ, ചലിപ്പർ, കൊങ്ങിണി, ഈഴവർ,

നാശിയർ, കവിറേൽ, കടമാടികൾ, മാരാർ, മുക്കവർ, വാണിയർ, വണ്ണാർ, പരദേശി, കരവാണിയർ, ഒട്ടിയർ, പട്ടർ, കലവാണിയർ, പരവർ, തോൽവാണിയർ, ചീനർ, പണിക്കർ മുതലായവർ ഉണ്ടായിരുന്നതായി പറഞ്ഞുകാണുന്നു.

മറവരൊട്ടു ചാന്നാർകളും
വട്ടുവർ തുലുക്കരൊടിടയർ തെലുങ്കരും
ഉറകാറരു ചില പാണ്ടിയർ തച്ചരും
ഓച്ചരുടൻ കൃത്താടിച്ചലിപ്പരും 600
കൊങ്ങിണി ഈഴവരും നാശിയരും
മറവരുടൻ കവിറേൻ കടമാടികൾ
മാരായന്മാരും വരുവാരേ
വരുകിതു നായന്മാരും മുക്കവരും
വാണിയർ, തുയർ വണ്ണാൻ പരദേശി
കർവാണിയർ, ഒട്ടിയർ, പട്ടന്മാർ
കലവാണിയർ ഊരാ കൊല്ലികളും
പരവരുടൻ തോൽവാണിയർ ചീനരും
പണിക്കന്മാർ കോൽത്തച്ച ചലിപ്പരു
കറവ രാവുത്തന്മാർ വട്ടുവർ 610

കുലമുടനൊക്കവെ കൂടിട്ടുവാരെ
കൂടിട്ടുവാർ ദേവന്മാർ ചാലിയർ
കുറവർ മരക്കാന്മാർ കൂട്ടം
ഓടിട്ടുമാകുത്തന്മാർ പാണ്ടികൾ
ഒക്കവേ വെള്ളാളർ മൂച്ചോനവർ
നാടിയെ കള്ളവർ പറങ്കികൾ കൊല്ലരു
നലമൊട്ടു ചിങ്കള്ളവൻ വെങ്കുറവൻ
തേടിന ദേവന്മാർ പലയിടയർ
ചെപ്പമൊടാകവേ ചെന്നിട്ടുവാരേ
ചെന്നിട്ടുവാർ പീഠം നാൽക്കാലിയിൽ 620
ചെറുകിയവാളും കൊണ്ടവരവർ
ഒന്നിയെ കളരിയിലാരു കുലുങ്കാ
തൊക്കവെ തടികൾ കോലുകളുടനേ
നിന്നവർവാക്കമൊരടിയും പിടിയും
നീളവേ തള്ളലും തുടരെ വിരട്ടും
കന്നിയവെട്ടത്തു കാൺപതിനുടനെ
കളരിയിലൊക്കവെ കൂടിയെ നിന്നാർ
കളരിപുകന്തിതു മന്നവനെന്തേ
കുട്ടകയെഴുന്തരുള്ളാഞ്ഞിവിടത്തിൽ
വള്ളമയോടവരവർ ചോതിച്ചിടവേ 630

വന്തിട്ടവാർ മടവാരുട നടുവേ
കളിപ്പകിരും കൊററവനതറിന്തു
കാലമെ കളരിയിൽ വരുവതിനായി
ഒളിവൊട്ട പലപണി തിരമെയിലണിന്തു
ഉററുടനേ കളങ്കളണിന്താർ

---

## XXII



യുദ്ധാഭ്യാസത്തിൽ ഉള്ള പാടവം കാണുന്നതിന്ന മഹാരാജാവു് എഴുന്നള്ളിയതായും മററുമുള്ള വിശേഷങ്ങളാണു് ഇതിലെ പ്രതിപാദ്യവിഷയം.

നല്ല പൊരുംപട ചാത്തിയല്ലോ
തിരുവാഭരണം ചാത്തുവരാം
നാടി ഉതിത്തിടും വെയ്യവൻപോൽ
നളിനൊട്ട മന്നരെഴുന്തരുളംവാർ
എല്ലയിട്ട ഭുവനിയതിൽ
ഇട്ട വെട്ടവേണം വീതിയിലേ
എഴുന്തരുളിയേ വെട്ട കാണ്മാൻ
ഏകാന്തമായ് ഇരുന്തിടവേ
ഉററ കാരിയപ്പേർപ്രഭുക്കളും

ഒക്കവേ സേവിത്തു ചുററുംനിൽക്ക
ഉടനെ മൂറത്തുറക്കാററർകളും
ഊഴിയംചെയ്വോരും വന്നുനിൽക്ക
മററും പൊരുംപട വന്നുകൂടി
വാട്ടക്കളരിയാലിട്ടുതന്നെ
മന്ന രാജനും ഇരുന്നിടവേ 650

വെട്ടുക്കാണെട്ടെന്നു സമ്മതിത്തു
വെട്ടുവാനായ് കളരിയിലെ
വീരരിരുപേരും കരേയറി
വേന്തരെയും അടിതൊഴുതു
ആശാനെയും അടിതൊഴുതു
മിക്കക്കെളരിയിലെ അടിതൊഴുതു
മിക്കക്കെളരിയിൽ വലത്തുവന്നു
തിട്ടനവെയവർ രണ്ടുപേരും
ഗരുഡപൂജയും പൂജിത്താരാം
തെററിയേർകൾ വന്നു കച്ചതൊട 660
നിറത്തോട്ടു വാങ്കിക്കൊള്ളുവാരാം
കഴക്കാററും കളരിയിലെ
കഴകളിട്ടു നിൽക്കുവാരാം
വാളുക്കാറരെതിർ പിറകായ്

വാളു വീമയിട്ടുക്കൊടുക്കവാരാം
കതത്തിരുപേരും വാളുംവാങ്കി
കടുകെ നടന്തങ്കേ ചെല്ലുവാരാം.
പാഴ്കളൊന്നുംവാരാമൽ
പററിക്കരുപാതം നെഞ്ചിലുന്നി
പങ്കക്കൊത്തവർ കൊത്തിയല്ലോ 670
പതറാമലെ വെട്ടുവാരാം
കളരിമെയ്ക്കവെ രണ്ടുപേരും
കിടാകളെപ്പോലെ വെട്ടുവാരാം
കനൽപറക്കവേ മിന്നുംപോലെ
കനവാളുകളോശൈവെട്ട
തളരാമലേ വളത്തകിടാ
തങ്കച്ചില്ലിയമായ് വെട്ടുംപോലെ
തട്ടിവെട്ടിയൊക്കെ കുത്തിട്ടുവാർ
തങ്കൾ തങ്കൾ മുന ഒന്നപോലെ
അലൈകടൽ കോപിത്തെനപോലെ; 680
ആത്തിരുന്തവർ തിടുക്കമിട
വന്തു ചൂഴാമണി കാററടിത്തു
വാട്ടമിട്ടപോലെ കളരിയിലെ
വാളുമിന്നമിടി വാളത്തുപോൽ

വലകയ്യതിനാലെ വെട്ടുംചെയ്തു
അവരു കണ്ടിരുന്ന കളരിയിലേ
അടങ്കലംകൂടി അതിശയിക്ക
അരചർ തിരുമനസ്സമല്ലോ
അമൈച്ചരെല്ലാരും അതിശയിക്ക
വീരിയത്തുടനേ കീഴനാളിൽ 690
വെട്ടുകണ്ടോമില്ലെ ഇപ്പടിയേ
വെട്ടു മതിയെന്നു ഇരുപേരെയും
വിളിത്തുത്തിരുവുള്ളം പറവുവാരാം
അരുളാകവേ രണ്ടുപേരും
അരചനെച്ചെന്നു കൈതൊഴുത്തു
കരുതിച്ചമതങ്കൾ ചൊന്നതെല്ലാം
കാണവേണുമിനിച്ചട്ടതിയിലേ
കാവലരെയും കൈതൊഴുത്തു
കളരിമെയ്ക്കവേ ചൊല്ലുവാരാം
ചമൂതങ്കൾ നാം ചൊന്നതെല്ലാം 700
ചന്തമുടൻ ചെയ്യവേണുമെന്നു
വലിമയുടനേ മാററാനാന
വൻ തമ്പുരാൻകുട്ടി രാവുത്തരും
ഉറപ്പുടനേ രണ്ടുപേരും

ഉറവുചിങ്കം ചീറിച്ചിനത്തവോലെ
തിറന്തുടനേ വെട്ടുവാറാം
തിക്കതിലിരുന്തോരതിശയിക്ക
ചവുക്കാമലേ ചോവട്ടിയും
വാരുമെന്നറയ്ക്കാമൽതമ്പുരാൻ
അന്ത രാവുത്തരുമിടത്തയേറി 710
ഏറി വെട്ടിനാരേ വലത്തുകക്ക
ഏട്ടുംകോനവാൾ താഴുംമുന്നേ
മാരിയാട്ടുംപെരുമാളറിന്തു
വാറമുനൈ തട്ടി അഴിത്തുംവിട്ടു
ചീറി ഇടത്തുകാൽമുന്നേ വൈത്തു
ചെപ്പമാക നെഞ്ചിൽ കുത്തിടവേ
ക്രൂറഴിയമുന മാറിലേറിക്കൊണ്ടു
കേറിക്കൊണ്ടു മറുപുറം പുറപ്പെടവേ
മറുപുറം ചായത്തള്ളിപ്പോട്ടാൻ
വാളുകൊണ്ടവൻ മയങ്കിവീഴ 720
അലറിവിഴുന്തല്ലോ തമ്പുരാൻകുട്ടി
രാവുത്തൻ ചായ്ന്താൻ കളരിയിലേ
തിറംപടവൊക്കെച്ചെന്നെടുത്തു
തെന്തെരുവിലുള്ള രാവുത്തന്മാർ

കരവയെന്നിയേ പോയ് പുകന്തു
കൂടിട്ടുവാരേ രാവുത്തരും
കൂടി രാകുത്തന്മാർ പാടെടുത്തു
കുറയാലെ പൊതിന്തെടുത്തുകൊണ്ട
നാടി കൈലാചക്കുട്ടി രാവുത്തർ
റാളിവൊട്ടു ചെന്നാർ മുമ്പതിലെ 730
ഓടിച്ചെന്നപോതേ അടിക്താഴ്ത്തു
ഉററവേന്തരെയും അറിവിത്താരാം
വാടി ശിവലോകത്തേറിനവൻ
വന്മയുടനേററ തമയനല്ലോ
വെട്ടവന്തേൻ നാൻ പെഴിക്കാകയാൽ
മാറിത്തിരുവുള്ളം പററവേണം
ഈടുകാലമാകക്കിടക്കതല്ലോ
എന്തൻ തമ്പുരാനേ കാണവേണം
വട്ടക്കളരിയായ് ഈടും തന്നു
മനതാര വെട്ടുക്കാണവേണം 740
തട്ടി മെയ്യിനാലെ തൊഴുതുനിൻറാർ
തമ്പി കൈലാശക്കുട്ടി രാവുത്തരും
കൈലാശക്കുട്ടി രാവുത്തരെ
കണ്ട മന്നവരുമരുൾപുരിയ
ചെയ്യലഴിന്തല്ലോപട്ടം പോനാർ

ചിറിയവനുടെ പഴിക്കാക
ഇയലുടനേ വെട്ടിനാലോ
ഇന്നമെപ്പടിയെൻററിയെണ്ണാത്തു
മെയ്യിലിങ്ങടുക്ക ചെൻറ പെങ്കൾ
ഇരട്ടപെററ കഥ വരുമേ 750
ഇന്തപ്പഴിക്കാക വെട്ടിനാലോ
ഇന്നും മേൽക്കമേൽ പഴി വരുമേ
മോശമെന്നു കാൺപതുമില്ലെയല്ലോ
തഞ്ചെയങ്കളാരും നിനയ്ക്കവേണ്ടാം
തൻപഴിക്ക വെട്ടവിട്ടുവതില്ലെ
കൊന്തലെറിമല്ലൻ മണിമാർവനോ

---

കൊററപെരുമാളുമരുൾപുരിയ
അരുൾ പുരിന്തല്ലോ പാണ്ടിയനൈ
അടിതൊഴുതവനും പോയ്നടക്ക
കരുതിതെന്തെരുവിലുള്ള പേർകളെല്ലാം. 760
കട്ടകപ്പാട്ടകൊണ്ടങ്കടക്കവാരാം

## XXIII

മാരിയാട്ടുംപെരുമാളുടെ ആയോധനാപാടവത്തിൽ പാണ്ടിരാജാവിനു സന്തോഷമുണ്ടായി ഇറയിലി മുതലായതെല്ലാം കൊടുത്തു് ആനപ്പുറത്തുകയററി ജയഭേരിഅടിപ്പിച്ചു നാട്ടുകാരെ അറിയിച്ചതായി ഇതിൽ പ്രതിപാദിക്കുന്നു.

തിരുവുള്ളംപററി മന്നവരും
തിരിയ മാരിയാട്ടും പെരുമാളുക്കു
വിരൈവിൽ കൈക്കു വീര ചങ്കിലിയും
വെററിപ്പരുവട്ടും തന്നൈക്കൊടുത്താർ
കൊടുത്താരെയവർക്കു ഇറയിലിയും
കതിരമീതിലേ വെള്ളവട്ടം
കടയിലെടുപ്പുകൾ കല്പിത്തല്ലോ
കാവലവനാരെ വാഴ്വിത്താരേ
തിട്ടക്കയാനൈയിരുത്തിയല്ലോ
നിറത്തുടനാനമീതേററി 770
നടുക്കമുടൻ വെററികൊട്ടും കൊട്ടി
നന്നായുരു വലം വരുകയെന്നു
ഊരു വലംവന്ത രാവുത്തരും
ഉററവേന്തരെയും അറിവിത്താരാം

നേരേനടന്നുആ പുറകേ വിട്ടു
നിന്നു വൈകയാളും ഭഗവതിയുട
അടിതൊഴുതമ്മാ ചരണമെന്നു
അന്തരാവുത്തനും പണിന്തനനാം
സാരമുടൻ കാണിക്കയ്യും കൊടുത്തു
ചന്ദനവും മാല തീത്ഥംവാങ്കി 780
തീത്ഥംവാങ്കി അവരാനമിതേ
തിട്ടെനവേ ഏറിപ്പോയ് നടക്ക
നൽത്തിശയുമൊക്കെ അതിശയിക്ക
നാമം മാരിയാട്ടുംപെരുമാളെന്നും
വാത്ത പുകഴാലെ പടനടത്തി
വടതെരുവിലെ ചെല്ലുവാരാം
ഇനത്തിൽ വീരരൊക്കെ കൂടിയല്ലോ
ഏങ്കി ആടിടുവാർ കലിയാണം
കലിയാണമാക വീററിരുന്താർ
കരുതി മാരിയാട്ടും പെരുമാളും 790
ചല്ലിയത്തുടനേ പട്ടവർ തമ്പി
തമ്പി കൈലാശക്കുട്ടി രാവുത്തർ
മെല്ലെ കൊന്നു പോട്ടാരണ്ണരേയോ

വെട്ടിപ്പുഴിമിള പൊന്നെടുത്തു
മല്ലാർ പൂശൽ പൊററി കൊററവനും
മന്നനൊരു ക്രുറ തെരിന്തുകൊണ്ടാർ

---

## XXIV

മാരിയാട്ടുംപെരുമാളെ കൊല്ലുന്നതിനുള്ള കൈലാശക്കട്ടിരാവുത്തരുടെ ശ്രമമാണ് ഇതിൽ വിശദീകരിക്കുന്നതു്.

ചന്തമുടൻ കൈലാശക്കട്ടിരാവുത്തർ നിനൈന്തു
സരസമാക എൻപഴി നാൻ മീഴ്വനെന്നു സമ്മതിത്തു
ചേന്ന മല്ലൻ തമ്പുരാനും ദേവത ആയിരക്കോടിയും
തെളിയത്തിറമുടയ ദേവതമാരെപ്പണിന്തു 800
പണിന്തപൊഴുതരിശി പൂ ചെപ്പിലെഅടൈന്തു
ഉച്ചമാനദേവതയെകൊടുത്താൽ പരദേശിക്കു
വണങ്കിയേ പരദേശി വാങ്കിഉടൻ കൊണ്ടുപോന്നു
തെൻതെരുവിൽ പുകിന്താൻ പെരുമാളെകൊൽവതുക്കു
ഇണങ്കുംപടിയെ നല്ല ആഴ്ചതോറും കളിത്തു
ഇരുപ്പുപിഴയാമലേ ഇരുന്താൽ പരദേശി
ഗുണങ്കളുടനെ വന്തു ദേവതയ്ക്കു പൂപ്പടയും

കരുതികൊടുത്തനുസരിത്തുടനെ വാഴ്ന്തിരുന്താൻ
എന്തൻവഴിമീളാമലേ ഇരുന്താലും പോരാതെന്നു
വരുന്തിയേ പരദേശി രാവുത്തരോടെ എതിര്ത്തു 810
വൻപുരവി ഏറുകക്ക വിരുതിട്ട രാവുത്തരും
തിരുമ്പിവടതെരുവിലുള്ളവരും താനുമാക
നിറത്താലേ മാരിയാട്ടംപെരുമാറ് പുറപ്പെട്ടവേ
പൊരുന്തവേതാമ്മുടയ ദേവതമാരെപ്പണിന്തു
പോറാനേ വൈക്കളിയിലെ പുരവി വിട്ടംപടിക്ക
പുരവിവിട്ടമ്പോൾ കൈലാശക്കട്ടി രാവുത്തരും
കുതിരയും കെട്ടിയല്ലോ വൈകാളിയിൽ ചെല്ലുംനേരം
നാലിരണ്ടുക്കൂട്ടമാക വൈകാളിയിൽ നിൽക്കുംനേരം
നല്ല പരദേശി രാവുത്തരും പുരവിവിട്ട
ആടപ്പുരിവിട്ടുടനേ അടിത്താൻ തെരുവീതിയിൽ 820
അവിടെ അരിയതൊഴിൽ ചെയ്തുടനെ മാറിവിട
ഓടിവന്ന പുരവിയൈ അമത്തിയേ തിരിയുംമുന്നേ
ഒളിത്തുനിന്ന പുലിവിട്ടാൻ ഉടൻചെന്നു കൊൽവതുക്ക

# XXV

ചീറിവരുന്ന പുലിയെ തടുത്തുനിർത്തി ചാമുണ്ഡി പാണ്ടിരാജ്യത്തെ കാത്തുരക്ഷിക്കുന്നതിനായിപ്രതിഷ്ഠയായ വിവരം പ്രതിപാദിക്കുന്നു.

കാററും മഴയും മുഴക്കവും പോലവേയലറി
കാഞ്ചമിട്ടുവാററ പുലികളെക്കണ്ടപ്പോതേ
മാററംപേശി ചാമുണ്ഡിഅമ്മ എന്തോ ചൊൽവാർ
വാററ പുലികളെത്തടുത്തുപ്പിടിയുമെന്നു
ഊററമാകവേ ദേവന്മാരോടു ചൊൽവാർ
ഉററുനടന്തായിരക്കോടി ദേവതയോ
മാറി മഴയും മുഴക്കവുംപോലെയലറി 830
മണ്ണെതെരിയവേ മലൈനകണ്ടപോലെ ചെല്ല
ചിന്തയാക പൊൻപണവുംകൊണ്ടുപോടാരാച്ചിയത്തിൽ
ചെപ്പമാകപ്പുലിചെന്നു താൻ പിടിക്കവേണമെന്നു
തെളിന്തു മനമതിലെ തിട്ടനവേ പോയ്നടക്ക
തെലുങ്കുപിരാമണൻെറ തെക്കതിലെ ചെന്നിരുന്തു
ചന്തിയാകപ്പുലിയുട വാർത്തയെല്ലാം കേട്ടപോതേ
മാററലരെ വെൽവതുക്കു വാങ്കിടുവാൻ തേവതയെ
തന്തിമുഖപ്പിള്ളയാക്കു പങ്കിതൊങ്കലുംതട്ടി

താരമാക തെക്ഷിണ മൂൻറഞ്ചുപണംകൊടുത്തു
തെക്ഷിണയുംവാങ്കിയവനരിയും ജപിത്തപ്പോട്ടു 840
ചെപ്പിലേയടൈത്തുപുലിയൈക്കൊടുത്തു വാങ്കുവാർാം
ചിക്കനെമായ്പുലിയെ വിട്ടുകൊല്ലും പിരകാരമെല്ലാം
തക്കമെറിന്തവൻമെയ്യിൽ ചെപ്പിനെത്തുറന്തുവിട്ടാൽ
താരമാക അന്തനേരംചെന്നവനൈക്കൊല്ലുമെന്നേ
മെയ്യക്കാലെച്ചെപ്പിനൈപ്പിടിത്തുടൻ തുറക്കവേണ്ടും
വീണ്ടും നെഞ്ചിൽ പായാമലേചരനിത്തുകൊൾകവേണം
ചന്തമുടൻ തെൻതെരുവിൽ വന്തതല്ലോ രാവുത്തരും
മാററലനാർ പോറതൊരു വിശേഷത്തൈത്താനറിന്തു
മതികൾ നിനൈന്തുകൊണ്ടാൻ മാരിയാട്ടും പെരുമാളും
കരുതിയേകൊണ്ടുകൊണ്ടു വാറപ്പിലിയെച്ചെറുപ്പത്തുക്കു
കണ്ടതിൽ മാനാമത്തുരമന്തിരനേ ഉള്ളതെന്നും 850
ഉരിമയുടനേ വേണ്ടും പണവുമെടുത്തുകെട്ടി
ഓടി രാവുത്തരും പോയി മാനാമത്തുരയിൽ ചെല്ല
മാനാമത്തുരയിൽചെന്നു മതിരമന്തിരനോടു
വൻമകളെച്ചൊല്ലി നല്ല ദേവതയെത്തൊരുമെടാ
മേനിയുടൻകൊണ്ടുവാറപ്പുലിയൈച്ചെറുപ്പത്തുക്കു
വേണ്ടത്തക്ക നല്ല ദേവതയെത്തൊരുമെടാ
മാനിപത്തോടെ ക്ഷേതിത്ത ദേവതന്മാരുണ്ടുകാണും

മാറിവിട്ടപുലികളെ വാങ്കിത്തുക്കൊൾവാരെന്നു
താനറിന്തു മാരിയാട്ടംപെരുമാൾ മനം മകിഴ്ന്തു 860
ചട്ടതിയിൽമൂന്നച്ചുപണം നിരത്തിയേ കൊടുത്തു
മൂന്നാച്ചുപണവും മുക്കഴഞ്ചു പൊന്നും താൻകൊടുത്തു
മൂലമാന ദേവതയിൻ മുട്ടുകളെല്ലാമറിന്തു
നേർന്തവന്നം ദൈവപ്പുരതന്നിലെ വിളിത്തുക്കൊണ്ടു
നിരത്തികൊടുക്കും വകയറിന്താനേ പരദേശി
തേററവരം പററിയൊരു ചാവുണ്ടി അമ്മയെയും
തുടർന്തു കൊല്ലുകിററതൊരു വിട്ടുമാട്ടുതമ്പുരാനും
നേരേ കിലുക്കത്തടി എടുത്തു മല്ലനംപോയി
നിന്നുവാറവാ പുലി തങ്കളെക്കണ്ടു ചെറുത്തു
വീയ്യുമുടനന്തൻ വിട്ടുമാട്ടു തമ്പുരാനും 870
വേഗത്തോടെ ചെന്നു ചെറുത്താരേ പുലികളൈ
പോരുക്കിതത്താപ്പോലുള്ള ദേവതകൾ ചൊല്ല
പുലികളൈക്കൊണ്ടു ചെറുത്താർ മലങ്കിടവേ
മുന്നുംപിന്നും പോകൊണ്ണാതു കണ്ടുടനടൻതടുത്തു
മേലുംകീഴുംപാത്തു പിലിയും മലങ്കിടവേ
തന്നിൽനിൻറു അകപ്പെട്ടനാവിപോലെ
തള്ളാടിയേ പുലിയുഴന്തു വിഴന്തിടുമാം
ചീന്തിപ്പോടവേണുമെന്നു ദേവതമാർകൾ ചൊല്ല

പേച്ചും കീച്ചും പിലിയും മലങ്കിടവേ
വന്തദേവതന്മാർകൾ ഇടയിൽ വളൈന്തുകൊണ്ടു 880
വട്ടമിട്ടു ചുററുമുററുമൊക്കവേ ചെറുത്തു
കോടിപ്പടപോക ചാവുണ്ടിഅമ്മ പിൻപേ
ചായലും പൂങ്കുഴലും കററച്ചുരിയാൽ
ആട്ടമിടയിൽ പൂന്തുകിലും പുലമ്പിടവേ
ആരാവളകയ്യിൽ പൊന്മണിയും മേനിയതിൽ
നാടിത്തമ്മുടൈയനാന്തക വാളെടുത്തു
നന്നായ്ചെന്തു വാളിടി മിന്നംപോലെ ചെല്ല
ഓടി ദേവതന്മാരിടയിൽ വളൈത്തുകൊണ്ടു
ഒക്കവാങ്കിനിൻറു പിലിയെക്കണ്ടുടൻ മകിഴ്ന്തു
ഉള്ളംമലങ്കിനേ പിലിയും മലങ്കിടവേ 890
അമ്മ ചാവുണ്ടിയൈക്കണ്ടപോതേ
വിരൈന്തോടിപ്പോച്ചേ പിലികളും
ചാവുണ്ടിഅമ്മയും പാണ്ടിനാട്ടൈ
കാപ്പുതക്കാക വാഴ്ന്തിരുന്താൾ
കാപ്പുതക്കാക വാഴ്ന്തിരുന്താൾ

ശുഭം

---

Sri Vilas Press. Trivandrum.